# ക്രൈസ്തവ കാഹളം

മേയ് 2014



സാമൂഹികം



മാധ്യമങ്ങൾ
പുലർത്തേണ്ട
മാന്യത

# വിശുദ്ധ താരങ്ങൾ

# ക്രൈസ്തവ കാഹളം

മേയ്
2014
വാല്യം. 75 ലക്കം 5





**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ
**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്
**പ്രിന്റർ ആന്റ് പബ്ലിഷർ**
വെരി റവ. ഫാ. ജെയിംസ് പാറവിള
**സർക്കുലേഷൻ മാനേജർ**
റവ. ഫാ. തോമസ് മുകളുംപുറത്ത്
9447715695
**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ
**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com





**കവർ & ലേഔട്ട്**
www.fingraph.in
**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം
**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ, പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4


## ഇതളുകളിൽ




# വിശുദ്ധിയുടെ വസന്തം

കത്തോലിക്കാസഭ അതിന്റെ ചരിത്രത്തിലെ നിർണ്ണായകമായ ഒരു സംഭവത്തിന് സാക്ഷ്യം വഹിക്കുവാൻ ഒരുങ്ങുകയാണ്. ഈ ലക്കം ക്രൈസ്തവകാഹളം നിങ്ങളുടെ കൈകളിലെത്തുമ്പോഴേക്കും റോമിൽ സാർവ്വത്രികസഭയുടെ അദ്ധ്യക്ഷൻ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ അദ്ദേഹത്തിന്റെ രണ്ട് മുൻഗാമികളെ വിശുദ്ധരായി പ്രഖ്യാപിച്ചിരിക്കും. വാഴ്ത്തപ്പെട്ടവരായ ജോൺ 23-ാമനും ജോൺപോൾ രണ്ടാമനും വിശുദ്ധരുടെ ഗണത്തിലേക്കുയർത്തപ്പെടും. കഴിഞ്ഞ നൂറ്റാണ്ടിന്റെ മധ്യകാലം എന്നു പറയുന്നത് സഭയെ സംബന്ധിച്ച് ആധുനികയുഗമാണ്. ഈ ആധുനികയുഗം ആരംഭിക്കുന്നത് രണ്ടാം വത്തിക്കാൻ കൗൺസിലോടു കൂടിയാണ്. ഇതിന് തുടക്കം കുറിച്ച മാർപാപ്പയാണ് വിശുദ്ധ ജോൺ 23-ാമൻ. സ്ഥാനം ഏറ്റെടുത്ത നിമിഷം 'ഞാൻ നിങ്ങളുടെ സഹോദരൻ ജോസഫ്' ആണ് എന്ന് പറഞ്ഞതുമുതൽ ലാളിത്യത്തിന്റെ നേർകാഴ്ച യാണ് ലോകം കണ്ടത്. ഔപചാരികതകളില്ലാത്ത തന്റെ ഭരണകാലത്ത് അദ്ദേഹം സഭയുടെ വാതായനങ്ങൾ ലോകത്തിന്റെ മുന്നിൽ തുറന്നിട്ടു. അനേകരിലേക്ക് അദ്ദേഹം പ്രത്യാശയുടെ പൊൻകിരണങ്ങൾ പകർന്നു നൽകി. ഒരു ലോകമഹായുദ്ധത്തിന്റെ കെടുതികൾക്ക് ശേഷം മാനവസമൂഹം രക്തചൊരിച്ചിലിന്റെ ഭയത്തിൽ നിന്നും പൂർണ്ണമായി മോചിതരായിട്ടില്ലാത്ത സമയത്ത് ജോൺ 23-ാമൻ ലോകത്തിന് നൽകിയ വെളിച്ചം ആർക്കും മറക്കുവാൻ കഴിയില്ല.

ക്രാക്കോവിലെ പാറമടകളിൽ നിന്നും സാർവ്വത്രികസഭയുടെ തലവനായി വന്ന വിശുദ്ധ ജോൺപോൾ രണ്ടാമൻ പൂർവ്വയൂറോപ്പിൽ അടിമത്തത്തിന്റെ ചങ്ങലകൾക്കു ള്ളിൽ കഴിഞ്ഞ ജനതയെ സ്വാതന്ത്ര്യത്തിന്റെയും ജനാധിപത്യത്തിന്റെയും പൊൻപുലരിയിലേക്ക് നയിച്ചു.125-ൽ അധികം രാജ്യങ്ങളിൽ നടത്തിയ തീർത്ഥാടനം വഴിയായി സഭയെ ലോകത്തിന്റെ മുന്നിൽ തുറന്നുകാട്ടി. ഇതര മതങ്ങളും സഭകളുമായിട്ടുള്ള ബന്ധം കൂടുതൽ ശക്തിപ്പെടുത്തി. ഭാരതത്തിൽ രണ്ട് പ്രാവശ്യം ജോൺ പോൾ പിതാവ് സന്ദർശനം നടത്തി. മഹത്തായ നമ്മുടെ രാജ്യത്തിന്റെ പാരമ്പര്യങ്ങളും സംസ്കാരവും അദ്ദേഹം പ്രശംസിച്ചു. യുവജനങ്ങളുടെ സ്വന്തം പാപ്പായെന്ന് അദ്ദേഹം അറിയപ്പെട്ടു.

അൽത്താരയിലെ പരസ്യവണക്കത്തിനായി ഈ രണ്ട് പിതാക്കന്മാർ വിശുദ്ധരുടെ ഗണത്തിൽ ഉൾച്ചേരുമ്പോൾ നമ്മുടെ ക്രൈസ്തവജീവിതം കൂടുതൽ അർത്ഥവത്താകുന്നു, പ്രത്യാശാഭരിതമാകുന്നു. വിശുദ്ധിയുടെ വസന്തത്തിൽ സഭ വർണ്ണാഭമാകട്ടെയെന്ന് പ്രാർത്ഥിക്കാം.

സ്നേഹത്തോടെ,


ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



# പിതൃമൊഴി

## സ്വർഗം മെനഞ്ഞ മഹത്വ കിരീടം അണിയുന്നവർ

2014 മെയ് 27 ഞായർ. ആധുനിക യുഗത്തിൽ സഭയെ നയിച്ച രണ്ട് മാർപാപ്പാമാർ വിശുദ്ധരുടെ ഗണത്തിലേക്കുയർത്തപ്പെടുന്നു. സാർവ്വത്രികസഭയിൽ ഏറെ സന്തോഷത്തോടെ കോടിക്കണക്കിനു വിശ്വാസികൾ ഈ സുദിനത്തെ കാത്തിരിക്കുന്നു. റോമിലെ തെരുവുകളിലെല്ലാം പതിനായിരകണക്കിന് തീർത്ഥാടകരെയാണ് ഇപ്പോൾ കാണുവാൻ സാധിക്കുന്നത്. വളരെ അപൂർവമായ ചരിത്ര നിമിഷമാണിത്. ഈ ചടങ്ങുകളിൽ സംബന്ധിക്കുന്നതിനായി ഇന്നലെ റോമിലെത്തിയതുമുതൽ എനിക്കു കാണുവാൻ കഴിയുന്ന ഒരു കാര്യം, ഈ കാര്യങ്ങളിൽ സംബന്ധിക്കുവാൻ അത്യുൽസാഹം കാണിക്കുന്ന യുവജനങ്ങളെയാണ്.

വിശുദ്ധ ജോൺ 23-ാമൻ മാർപാപ്പ രണ്ടാം ലോകമഹായുദ്ധത്തിന്റെ കെടുതികൾക്ക് ശേഷമാണ് സഭയുടെ അദ്ധ്യക്ഷസ്ഥാനത്തേക്ക് വരുന്നത്. വളരാത്ത ആത്മീയത ലോകത്തിന്റെ ഭാവിയെ ഗൗരവകരമായി ബാധിക്കുമെന്ന ചിന്ത ജോൺ മാർപാപ്പായിൽ വലിയ ബോധ്യം സൃഷ്ടിച്ചു. സഭയുടെ ദിശാഗതിയെയും സമീപനത്തെയും മാറ്റിയ രണ്ടാം വത്തിക്കാൻ കൗൺസിലിന് അങ്ങനെ തുടക്കമായി. ഈ വലിയ സംഭവത്തിന് നേതൃത്വം നൽകുന്നതിന് പ്രായമോ ക്ഷീണമോ ഒന്നും അദ്ദേഹത്തെ തളർത്തിയില്ല. രണ്ടാം വത്തിക്കാൻ കൗൺസിലും അത് സഭയിൽ വരുത്തിയ ചലനങ്ങളും തന്നെയാണ് സഭയിൽ ജോൺ മാർപാപ്പ വഴി ഓർമ്മിക്കപ്പെടുക.

വിശുദ്ധ പദവിയിലേക്ക് ഉയർത്തപ്പെടുന്ന വാഴ്ത്തപ്പെട്ട ജോൺ പോൾ രണ്ടാമൻ മാർപാപ്പ മലങ്കര സുറിയാനി കത്തോലിക്കാസഭയെ സംബന്ധിച്ച് കാണുവാനും കേൾക്കുവാനും സ്പർശിക്കുവാനും കഴിഞ്ഞിട്ടുള്ള പാപ്പയാണ്. ലോകം മുഴുവൻ സഞ്ചരിച്ച ഈ തീർത്ഥാടകൻ സഭയുടെ മുഖം ലോകത്തിന് കാണിച്ചുകൊടുത്തു. രോഗികളോട്, സ്ത്രീകളോട്, യുവജനങ്ങളോട് പാർശ്വവൽക്കരിക്കപ്പെട്ടവരോട് അദ്ദേഹം പുലർത്തിയ ബന്ധം പുതിയ അപ്പസ്തോലിക പ്രബോധനങ്ങൾക്ക് തന്നെ കാരണമായി. അദ്ദേഹം തുടങ്ങിവച്ച ലോകയുവജന സമ്മേളനം വഴിയായി ദശലക്ഷകണക്കിന് യുവജനങ്ങളെ തിന്മയുടെ പിടിയിൽ നിന്നും മോചിപ്പിച്ച് സഭയിലേക്കടുപ്പിക്കുവാൻ കഴിഞ്ഞു. നമ്മുടെ സഭയെ സംബന്ധിച്ച് ചരിത്രപരമായ അനേകം നാഴികക്കല്ലുകൾ പിന്നിട്ടത് വാഴ്ത്തപ്പെട്ട ജോൺ പോൾ രണ്ടാമന്റെ കാലഘട്ടത്തിലായിരുന്നു. 1986 ഫെബ്രുവരി 8-ാം തീയതി പുണ്യവാനായ പിതാവ് പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ എത്തിച്ചേർന്ന് നമ്മെ അനുഗ്രഹിച്ചു. ശംഖുമുഖത്ത് നടത്തിയ പ്രസംഗത്തിൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെക്കുറിച്ച് നടത്തിയ പരാമർശം ഏറെ ശ്രദ്ധേയമായിരുന്നു. സഭാചരിത്രത്തിൽ നമ്മുടെ സഭയിൽ സന്ദർശനം നടത്തിയിട്ടുള്ള ഈ പിതാവ് വിശുദ്ധരുടെ പട്ടികയിലേക്കുയരുമ്പോൾ നമ്മുടെ ജീവിതം കൂടുതൽ ധന്യമാകുകയാണ്. 2005-ൽ മലങ്കര സുറിയാനി കത്തോലിക്കാസഭയെ ഒരു മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തിയതും ലോകത്തിൽ അതിവേഗം വളരുന്ന സഭ എന്ന് നമ്മെ വിശേഷിപ്പിച്ചതും നമുക്ക് വിസ്മരിക്കാനാവുകയില്ല.

തന്റെ ഹൃദയത്തോട് അദ്ദേഹം നമ്മെ ചേർത്തുനിർത്തി. നാളെ റോമിൽ നടക്കുന്ന വിശുദ്ധ നാമകരണ ചടങ്ങുകളിൽ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പായോടൊപ്പം സഹകാർമികനായി പങ്കെടുക്കുമ്പോൾ എന്റെ ഹൃദയം ദൈവതിരുമുമ്പാകെ നന്ദിയാൽ നിറയുന്നു. ഈ പുണ്യമുഹൂർത്തത്തിന് സാക്ഷ്യം വഹിക്കുന്നതിനും മലങ്കരസഭയേയും, കേരളസഭയേയും, ഭാരതസഭയേയും പ്രധിനിധാനം ചെയ്യുന്നതിനു ബലഹീനനായ എനിക്ക് ദൈവം നൽകിയ അവസരത്തെ ഓർത്ത് നന്ദിപറയുന്നു.

ഈ പുണ്യപിതാക്കൻമാർ വിശുദ്ധ ഗണത്തിലേക്കുയർത്തപ്പെടുന്നത് സഭയ്ക്ക് കൂടുതൽ തിളക്കം നൽകുന്നു. നാമെല്ലാവരും വിശുദ്ധിയുടെ പാതയിൽ സഞ്ചരിക്കുവാൻ ഈ പിതാക്കൻമാർ നമുക്കു മുമ്പേ നടന്നവരാണ്. നമ്മുടെ ആരാധനാ ക്രമത്തിൽ നമ്മൾ ഇങ്ങനെ പ്രാർത്ഥിക്കുന്നു.

**പരിചിൽ മുടഞ്ഞൊരു നൽമുടികൾ ബലിപീഠത്തിലിരിപ്പുണ്ട്**
**നിർമ്മലരായി പരികർമ്മിച്ചോരാചാര്യർക്കവ ചൂടീടും**

**റോമിൽ നിന്നും**
**25/04/2014**

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്




# ഒരു പുതുയുഗം സ്വപ്നം കണ്ട വിശുദ്ധൻ



ആർച്ചുബിഷപ്പ് മാർ ജോസഫ് പവ്വത്തിൽ

**ചരിത്രപശ്ചാത്തലം**

വാഴ്ത്തപ്പെട്ട പീയൂസ് ഒമ്പതാം മാർപാപ്പ സമാധാനപ്രിയനും പക്വമതിയുമായ ഒരു നല്ല ഇടയനായിരുന്നു. പക്ഷേ ഇറ്റാലിയൻ തീവ്രദേശീയ വാദികൾ അദ്ദേഹത്തിന്റെ അന്ത്യനിമിഷങ്ങൾ കലാപകലുഷിതമാക്കാനുള്ള തീവ്രശ്രമത്തിലായിരുന്നു. 1878 ഫെബ്രുവരി 7–ാം തീയതിയാണ് മാർപാപ്പ കാലം ചെയ്തത്. അദ്ദേഹത്തെ സംസ്കരിക്കാനായി സാൻലോറേൻസോയിലേക്കുള്ള യാത്ര രാത്രിയിലായിരിക്കണമെന്ന് ഇറ്റാലിയൻ ഗവൺമെന്റ് തീർപ്പുകൽപ്പിച്ചു. എങ്കിലും പിന്നെയും വഴിമദ്ധ്യേ അദ്ദേഹത്തെ അപമാനിക്കാനുള്ള ശ്രമങ്ങൾ അവർ നടത്തി. കൂക്കുവിളിച്ചു, ശവമഞ്ചത്തിനുനേരെ ചീമുട്ട എറിഞ്ഞതായും കേട്ടിട്ടുണ്ട്. ആ അവസരത്തിലാണ് ഇറ്റലിയിലെ ജർമ്മൻ അംബാസിഡർ ജർമ്മൻ ഗവൺമെന്റിന് ഇങ്ങനെ എഴുതിയത്. “I have just now participated in the funeral of the last of the Popes”.

പക്ഷേ നമുക്കറിയാം അതിനു ശേഷമുള്ള മാർപാപ്പാമാരെല്ലാം തന്നെ ലോകത്തിന്റെ ആദരം അർഹിച്ച ആളായിരുന്നുവെന്ന്. അവരിൽ മൂന്നുപേർ ഇപ്പോൾ വിശുദ്ധരായി അംഗീകരിക്കപ്പെട്ടിരിക്കുകയാണ്. ജോൺപോൾ മാർപാപ്പ കാലം ചെയ്ത അവസരത്തിൽ “John Paul the Great” എന്നാണല്ലോ മാധ്യമങ്ങൾ അദ്ദേഹത്തെ വിശേഷിപ്പിച്ചത്. ഇപ്പോൾ ഫ്രാൻസിസ് പാപ്പായുടെ ഒന്നാം വർഷത്തിൽ തന്നെ ലോകത്തിലെ ഏറ്റം മഹാനായ നേതാവായിട്ടാണല്ലോ ‘Fortune’ മാസിക പാപ്പയെ ഉയർക്കാട്ടുന്നത്. ഇറ്റാലിയൻ സൈന്യം റോമാനഗരം പിടിച്ചെടുത്തപ്പോൾ ഒമ്പതാം പീയൂസ് മാർപാപ്പയുടെ സഹായത്തിനെത്തിയ ചില നയതന്ത്ര പ്രധിനിധികളോടു അദ്ദേഹം പറഞ്ഞത് നമുക്ക് ഓർമ്മിക്കാം. കാലം മാറിയിരിക്കുന്നു. പാവപ്പെട്ട വയസ്സായ മാർപാപ്പയെ സഹായിക്കാൻ ഈ ഭൂമിയിൽ ആരുമില്ല. സ്വർഗ്ഗത്തിൽ നിന്നുതന്നെ സഹായം വരേണ്ടിയിരിക്കുന്നു. എന്നാലും സുഹൃത്തുക്കളെ, ഓർമ്മിച്ചുകൊള്ളുക, കത്തോലിക്കാസഭയ്ക്ക് മരണമില്ല.



**ഞാൻ നിങ്ങളുടെ സഹോദരൻ ജോസഫ്**

ഈ മാസം രണ്ടു മാർപപാപ്പാമാരെയാണ് സഭ വിശുദ്ധരുടെ ഗണത്തിൽ ആഘോഷപൂർവ്വം ചേർത്തത്. അതിൽ ജോൺപോൾ മാർപാപ്പയെ കാണാനും കേൾക്കാനും സ്പർശിക്കാനും എനിക്കു കഴിഞ്ഞിട്ടുണ്ട്. പക്ഷേ ജോൺ മാർപാപ്പയെ കാണുവാനും കേൾക്കുവാനുമൊന്നും കഴിഞ്ഞിട്ടില്ല. അതുകൊണ്ടു കേൾവിയേയും പുസ്തകങ്ങളെയും മാത്രം ആധാരമാക്കിയാണ് ചിലതൊക്കെ ഇവിടെ കുറിക്കുന്നത്.

1958 ഒക്ടോബർ 6 നാണ് പന്ത്രണ്ടാം പീയുസ് മാർപാപ്പ കാലം ചെയ്തത്. അതിനുശേഷം നടന്ന കർദ്ദിനാളുമാരുടെ സുദീർഘമായ കോൺക്ലേവിൽ ഒക്ടോബർ 28 നാണ് വെനീസിലെ പാത്രിയർക്കീസായിരുന്ന Angelo Giuseppe Roncali മാർപാപ്പയായി തിരഞ്ഞെടുക്കപ്പെട്ടത്. 77 കാരനായ കർദ്ദിനാൾ റൊങ്കാളി തിരഞ്ഞെടുക്കപ്പെടുമെന്ന് അധികമാരും കരുതിയിരുന്നില്ല. വെനീസിനു തിരികെപ്പോകാനുള്ള ടിക്കറ്റുമായിട്ടാണ് അദ്ദേഹം കോൺക്ലേവിലേക്ക് വന്നത്. തിരഞ്ഞെടുപ്പുഫലം (51 ൽ 35 വോട്ട്?) അറിയിക്കാനായി കർദ്ദിനാൾ ടിസ്സറാങ്ങ് റോങ്കാളിയെ സമീപിച്ച് സംസാരിച്ചപ്പോൾ താങ്കൾ പറഞ്ഞതു കേട്ടപ്പോൾ ഞാൻ

വിറച്ചുപോയി. എന്റെ ഒന്നുമില്ലായ്മയെക്കുറിച്ചുള്ള അവബോധം എന്നെ പരിഭ്രമിപ്പിച്ചു എന്നു പറഞ്ഞു കൊണ്ടാണ് റൊങ്കാളി തിരഞ്ഞെടുപ്പു ഫലം സ്വീകരിച്ചത്. അന്ന് ഒരു ഇടക്കാല പാപ്പാ എന്ന രീതിയിലാണ് മിക്ക മാധ്യമങ്ങളും അദ്ദേഹത്തെ വിശേഷിപ്പിച്ചത്.

ആദ്യം മുതലേ പരമ്പരാഗത പതിവുകൾ മാറ്റിമറിച്ചുകൊണ്ടുള്ള ഒരു ശൈലിയായിരുന്നു അദ്ദേഹം സ്വീകരിച്ചത്. തിരഞ്ഞെടുത്തു കഴിഞ്ഞയുടനെ കോൺക്ലേവിന്റെ സെക്രട്ടറിയായിരുന്ന മോൺ. അൽബേട്ടോ ഡി. ജോറിയോ പുതിയ മാർപാപ്പയുടെ അനുഗ്രഹം വാങ്ങിക്കാനായി അടുത്തുചെന്നു. അപ്പോൾ റൊങ്കാളി കർദ്ദിനാളുമാരുടെ സ്ഥാനവസ്ത്രങ്ങൾ ധരിച്ചുകൊണ്ടിരിക്കുകയായിരുന്നു. മോൺസിഞ്ഞോർ വന്നയുടനെ തന്റെ തലയിലിരുന്ന കർദ്ദിനാളിന്റെ തൊപ്പി മോൺസിഞ്ഞോറുടെ തലയിൽ വച്ചുകൊടുത്തു. നവംബർ നാലാം തീയതിയിലെ കിരീടധാരണാവസരത്തിൽ അദ്ദേഹം പ്രഖ്യാപിച്ചത് “Ego sum Josephus frater voster” (ഞാൻ നിങ്ങളുടെ സഹോദരൻ ജോസഫ് ആകുന്നു)എന്നായിരുന്നു. പഴയനിയമത്തിലെ യൗസേപ്പിന്റെ വാക്കുകൾ അദ്ദേഹം അങ്ങനെ ഉദ്ധരിക്കുകയായിരുന്നു. അദ്ദേഹം ജോൺ ഇരുപത്തി മൂന്നാമൻ എന്ന പേരാണല്ലോ സ്വീകരിച്ചത് എന്നു പറയപ്പെടുന്നു. (അദ്ദേഹത്തിന്റെ പിതാവിന്റെ പേരും ജോൺ എന്നായിരുന്നു) സ്വന്തം ഇടവകയുടെ മദ്ധ്യസ്ഥനും ജോൺ തന്നെയായിരുന്നു.

സത്യവും സമാധാനവും ആണ് അദ്ദേഹം ആദർശ വാക്യമായി സ്വീകരിച്ചത്. രണ്ടാം ലോകമഹായുദ്ധകാലത്തെ യാതനകളും തന്റെ മുൻഗാമി നേരിടേണ്ടി വന്ന ക്ലേശങ്ങളും അദ്ദേഹത്തിന്റെ ഓർമ്മയിലുണ്ടായിരുന്നു ഈ ആപ്ത വാക്യം സ്വീകരിച്ചപ്പോൾ. അതിനനുസരിച്ചുള്ള ജീവിത ശൈലിയുമായിരുന്നു



അദ്ദേഹത്തിന്റേത്. എളിമയും ലാളിത്യവും നന്മയുമെല്ലാം അദ്ദേഹത്തിന്റെ സവിശേഷതകളായിരുന്നു. ആഡംബരവും പ്രൗഢിയുമെല്ലാം അദ്ദേഹത്തിന് അന്യമായിരുന്നു. ഔദ്യോഗിക രേഖകളിലെ അലങ്കാര പ്രയോഗങ്ങളും മറ്റും കുറച്ച് മനുഷ്യന് മനസ്സിലാകുന്ന സാധാരണ ഭാഷയാണ് അദ്ദേഹം സ്വീകരിച്ചത്. അതുപോലെതന്നെ മറ്റുള്ളവർ നൽകേണ്ട ആദരവിന്റെ രീതികളും ലളിതമാക്കി. അതിനുമുമ്പു പത്രപ്രവർത്തകർ മുട്ടുകുത്തി നിന്നാണ് മാർപാപ്പയുടെ വാക്കുകൾ കുറിച്ചെടുത്തിരുന്നത്. പ്രാർത്ഥിക്കുമ്പോഴാണ് മുട്ടുകുത്തേണ്ടത് എന്നായിരുന്നു ജോൺ മാർപാപ്പയുടെ പക്ഷം. ഇത്തരം മാറ്റങ്ങളെല്ലാം പെട്ടെന്ന് ജനശ്രദ്ധ ആകർഷിച്ചു. 1961 ൽ ടൈം മാസിക അദ്ദേഹത്തെ “Man of the year” ആയി തിരെഞ്ഞെടുത്തു. ജോൺ മാർപാപ്പയുടെ അനുഭവങ്ങൾ വെളിപ്പെടുത്തുന്ന ആദ്ധ്യാത്മിക യാത്രയുടെ ചരിത്രമാണ് അദ്ദേഹത്തിന്റെ Journal of a Soul എന്ന ഡയറിയിലൂടെ നമുക്കു ലഭിക്കുന്നത്.

**ജോൺ മാർപാപ്പയുടെ ചാക്രികലേഖനങ്ങൾ**

യുദ്ധവും യുദ്ധത്തിന്റെ കെടുതികളും കഴിഞ്ഞ് ഭൗതിക പുരോഗതി കൈവരിച്ചപ്പോൾ പാശ്ചാത്യ സമൂഹത്തിനുണ്ടായ മാറ്റങ്ങളെല്ലാം തൊട്ടറിഞ്ഞ പാപ്പാ കാലഘട്ടത്തിന്റെ സൂചനകൾ നന്നായി മനസ്സിലാക്കിയിരുന്നു. ലോകം അന്നു രണ്ടു ചേരികളായി തിരിഞ്ഞിരുന്നു. ഒരു വശത്ത് ഉണ്ടായിരുന്നത് ദൈവാലയവും മതങ്ങളുമെല്ലാം നശിപ്പിച്ചാലേ പുതിയ ആകാശവും പുതിയ ഭൂമിയും ഉണ്ടാവുകയുള്ളൂ എന്ന അടിസ്ഥാനത്തിൽ കേന്ദ്രീകൃതമായ സർവ്വാധിപത്യ രാജ്യങ്ങളായിരുന്നു. മറുവശത്ത് മതവിശ്വാസങ്ങളെ പ്രഘടമായി നിഷേധിച്ചില്ലെങ്കിലും അതിനെ സൗകര്യപൂർവ്വം ഉപയോഗിക്കാനോ സ്വകാര്യരംഗത്ത് ഒതുക്കുവാനോ ശ്രമിച്ച രാജ്യങ്ങളും ഉണ്ടായിരുന്നു. സാമൂഹിക രംഗത്ത് കടുത്ത അസമത്വം എല്ലായിടത്തുമുണ്ടായിരുന്നു എന്നതും നിഷേധിക്കാനാകില്ല. പൊതുവിൽ മത വിശ്വാസങ്ങൾ അപ്രസക്തമെന്ന് കരുതുന്ന ചിന്താഗതിയാണ് എല്ലായിടത്തും വളരുവാനിടയായത്.

ഏതാണ്ട് നാലരവർഷക്കാലം മാത്രം സഭയെ നയിച്ച പിതാവ്, എട്ട് ചാക്രികലേഖനങ്ങൾ എഴുതുകയുണ്ടായി. “Ad Petri Cathedram”എന്ന ആദ്യത്തെ തിരുവെഴുത്ത് 1959 ജൂൺ 20 ന് പ്രസിദ്ധീകരിച്ചു. അതിൽ സത്യം, ഐക്യം, സമാധാനം, ശാന്തി എന്നിവയാണ് ചർച്ചാവിഷയമായത്. വെളിപ്പെടുത്തപ്പെട്ട സത്യത്തോടു ബന്ധപ്പെടുത്തിയാണ് മറ്റ് യാഥാർത്ഥ്യങ്ങളെല്ലാം അദ്ദേഹം ഇതിൽ വിലയിരുത്തിയത്. സഭൈക്യത്തെക്കുറിച്ചുള്ള തന്റെ ചിന്തകളും ഈ തിരുവെഴുത്തിൽ പാപ്പ നമ്മളുമായി പങ്കുവക്കുന്നുണ്ട്. സമാധാനത്തിനുള്ള അഭിവാഞ്ചയും ക്രൈസ്തവ ജീവിത പുനരുജ്ജീവനത്തിനുള്ള താൽപ്പര്യവും ഈ ലേഖനത്തിൽ പ്രഘടമാണ്. വിശുദ്ധ ജോൺ മരിയ വിയാന്നി, കൊന്ത നമസ്കാരം, മഹാനായ ലെയോ

ഒന്നാമൻ പാപ്പാ, പ്രായശ്ചിത്തം തുടങ്ങിയ കാര്യങ്ങൾ മറ്റ് ചാക്രികലേഖനങ്ങൾക്ക് വിഷയമായി.

### സാമൂഹ്യ പ്രബോധന രംഗത്ത്

എന്നാൽ അദ്ദേഹത്തിന് ലോകപ്രസിദ്ധി നേടിക്കൊടുത്ത രണ്ട് ചാക്രികലേഖനങ്ങളാണ് "Mater et Magistra" (സഭയെക്കുറിച്ച്), "Pacem in Terris" എന്നീ തിരുവെഴുത്തുകൾ. "Mater et Magistra" 1961 മെയ് 15-ാം തീയതിയാണ് പ്രസിദ്ധീകരിച്ചത്. ലെയോ പതിമൂന്നാമൻ മാർപാപ്പയുടെ "റേരും നൊവാരും" എന്ന ലോകപ്രസിദ്ധമായ ചാക്രികലേഖനത്തിന്റെ എഴുപതാം വാർഷികത്തോട് ബന്ധപ്പെട്ടാണ് ഈ ലേഖനം എഴുതിയത്. സഭ ജനതകളുടെ ഗുരുനാഥയും മാതാവുമാണെന്ന് ചൂണ്ടിക്കാട്ടാനാണ് മാർപാപ്പ ഈ ചാക്രികലേഖനത്തിൽ ശ്രമിക്കുക. സഭ സത്യത്തിന്റെ സുവിശേഷം പഠിപ്പിക്കുക മാത്രമല്ല, മനുഷ്യന്റെ സർവ്വതോന്മുഖമായ വളർച്ചക്കു വേണ്ടി പ്രവർത്തിക്കുന്ന മാതാവു കൂടിയാണ് എന്ന ചിന്ത ഉറപ്പിക്കുവാനാണ് പരിശുദ്ധ പിതാവ് ആഗ്രഹിച്ചത്. മനുഷ്യന്റെ സമഗ്രമായ വളർച്ചയെന്നു പറഞ്ഞാൽ ഭൗതീകരംഗത്തെ താൽപ്പര്യങ്ങളും കണക്കിലെടുക്കാതെ വയ്യ. ഭൗതീക തലത്തിലെ നീതി സ്ഥാപനത്തെക്കുറിച്ചാണ് "റേരും നൊവാരും" പഠിപ്പിച്ചത്. ദൈവത്തെയും സഭയെയും മാറ്റിനിർത്തിക്കൊണ്ട് നീതിയുക്തമായ സാമൂഹ്യ വ്യവസ്ഥിതി രൂപപ്പെടുത്താനാകില്ല എന്നാണ് ജോൺ മാർപാപ്പ വ്യക്തമാക്കുന്നത്. പിന്നീടങ്ങോട്ട് സാമൂഹ്യ പ്രശ്നത്തിന്റെ വിവിധ തലങ്ങളെക്കുറിച്ച് ഈ ചാക്രികലേഖനം പ്രതിപാദിക്കുകയും സഭയുടെ നിലപാട് വിശദീകരിക്കുകയുമാണ് ചെയ്യുന്നത്. കാർഷിക രംഗത്തിന്റെ പ്രാധാന്യത്തെക്കുറിച്ചും, അതിന്റെ പരാധീനതകളെക്കുറിച്ചുമെല്ലാം ഈ ചാക്രികലേഖനം പ്രതിപാദിക്കുന്നുണ്ട്. സഭയുടെ സാമൂഹ്യ പ്രബോധനത്തിന് വലിയൊരു മുതൽക്കൂട്ടാണ് ഈ ചാക്രികലേഖനമെന്നതിൽ സംശയമില്ല.

1963 ഏപ്രിൽ 11-ാം തീയതി പുറപ്പെടുവിച്ച "Pacem in Terris" (ഭൂമിയിൽ സമാധാനം) എന്ന ചാക്രികലേഖനവും ലോകജനതയുടെ ചർച്ചക്കു വിഷയമായ ഒന്നായിരുന്നു. സമൂഹം സത്യത്തിലും നീതിയിലും ഉപവിയിലും സ്വാതന്ത്ര്യത്തിലും അധിഷ്ഠിതമായാലേ ഭൂമിയിൽ സമാധാനം സാധ്യമാകുകയുള്ളൂ എന്നാണ് മാർപാപ്പ പറഞ്ഞുവയ്ക്കുന്നത്. മനുഷ്യന്റെ അവകാശങ്ങളെയും ചുമതലകളെയും പറ്റി വിശദമായ ഒരു പ്രബോധനം ഈ രേഖയിൽ നിന്നും നമുക്ക് ലഭിക്കുന്നുണ്ട്. പൊതു അധികാരം (രാഷ്ട്രീയാധികാരം) പൊതുനന്മ വളർത്തിയെടുക്കുന്നതിൽ ശ്രദ്ധയായിരിക്കണമെന്ന് മാർപാപ്പ ചൂണ്ടിക്കാട്ടുന്നു. മനസ്സാക്ഷി സ്വാതന്ത്ര്യത്തെപ്പറ്റിയുള്ള സഭയുടെ പ്രബോധനങ്ങളും ഇവിടെ വ്യക്തമാക്കുന്നുണ്ട്. രാജ്യങ്ങൾ തമ്മിലുള്ള ബന്ധവും ഇക്കാലത്ത് സുപ്രധാനമാണ് എന്ന് രേഖ പറഞ്ഞുവയ്ക്കുന്നു. രാജ്യാന്തര രംഗത്ത് സമാധാനം സംജാതമാവുക രാജ്യങ്ങളുടെയും വ്യക്തികളുടെയും സമാധാനത്തിനും സുസ്ഥിതിക്കും ആവശ്യമായ വ്യവസ്ഥയാണ്. രാജ്യങ്ങൾ തമ്മിലുള്ള ബന്ധം സത്യസന്ധതയിലും നീതിയിലും സംരക്ഷിക്കപ്പെടണം. ന്യൂനപക്ഷങ്ങളുടെ സുസ്ഥിതിയും ഉറപ്പാക്കാൻ രാഷ്ട്രീയക്കാർ ശ്രമിക്കുക തന്നെ വേണം. ക്രീയാത്മകമായ സഹകരണമാണ് രാജ്യങ്ങൾ തമ്മിൽ ഉണ്ടാകേണ്ടത്. ഒരു ശരിയായ ലോകക്രമം ആദ്ധ്യാത്മികതയെയും കണക്കിലെടുത്തു കൊണ്ടായിരിക്കണമെന്ന് രേഖ ഓർമ്മിപ്പിക്കുന്നു. മനുഷ്യ സമൂഹത്തിന്റെ ശരിയായ ക്രമം സ്വഭാവത്താലേ ആദ്ധ്യാത്മിക (spiritual) മാകണം. സത്യമാണതിന്റെ അടിസ്ഥാനം. നീതിയുടെ മാനദണ്ഡങ്ങൾക്കനുസരിച്ച് വേണം പ്രവർത്തിക്കാൻ. പരസ്പര സ്നേഹത്താൽ അത് പ്രചോദിപ്പിക്കപ്പെടുകയും പൂർത്തിയാക്കപ്പെടുകയും ചെയ്യണം. സ്വാതന്ത്ര്യം നിലനിർത്തിക്കൊണ്ടുതന്നെ അത് കൂടുതൽ ധാർമ്മിക നീതിയിലേയ്ക്കെത്തണം.

### ജോൺ മാർപാപ്പയും രണ്ടാം വത്തിക്കാൻ കൗൺസിലും

ജോൺ മാർപാപ്പ ഏറ്റം പ്രസിദ്ധനായത് രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ പ്രഖ്യാപനത്തോടെയാണ്. ഒരു ഇടക്കാല ഭരണ സാരഥിയെന്നു കരുതിയിരുന്നയാൾ ഭരണ ഭാരമേറ്റെടുത്തു. മൂന്നു മാസമായപ്പോഴേക്കുമാണ് അപ്രതീക്ഷിതമായി ആ പ്രഖ്യാപനം വന്നത്. 1959 ജനുവരി 25-ാം തീയതി താൻ ഒരു പൊതു സുന്നഹദോസ് വിളിച്ചുകൂട്ടുകയാണെന്ന് മാർപാപ്പ ലോകത്തെ അറിയിച്ചു. ഒന്നാം വത്തിക്കാൻ കൗൺസിൽ ഫ്രാങ്കോ പേർഷ്യൻ യുദ്ധമുണ്ടായതുകൊണ്ട് പെട്ടെന്ന് നിറുത്തി വക്കേണ്ടി വന്നു. മാർപാപ്പയുടെ തെറ്റാവരം തുടങ്ങിയ കാര്യങ്ങൾ മാത്രമെ ആ കൗൺസിലിൽ തീരുമാനിക്കാനായുള്ളൂ. ബാക്കി കാര്യങ്ങളെക്കുറിച്ച് തീരുമാനങ്ങളെടുക്കാൻ കഴിയാത്തതുകൊണ്ട് സഭയിൽ അസന്തുലിതാവസ്ഥ നിലനിൽക്കുന്നുണ്ടെന്ന് പല ദൈവശാസ്ത്രജ്ഞൻമാരും കരുതി. പക്ഷേ ഈ പ്രശ്നം എങ്ങനെ പരിഹരിക്കാം എന്നതിനെക്കുറിച്ച് പലർക്കും തിട്ടമില്ലായിരുന്നു. ചിലരൊക്കെ മറ്റൊരു കൗൺസിലിനെക്കുറിച്ചും അഭിപ്രായം പറഞ്ഞു. പതിനൊന്നാം പീയൂസിന്റേയും പന്ത്രണ്ടാം പീയൂസിന്റേയും കാലത്ത് ഇതേക്കുറിച്ച് ചില ചർച്ചകൾ നടന്നെങ്കിലും തീരുമാനമൊന്നുമായില്ല. അതേസമയം ആധുനിക കാലഘട്ടത്തിൽ സഭ അപ്രസക്തമായിത്തീർന്നോ എന്ന ചിന്ത പലർക്കുമുണ്ടായി. ഇങ്ങനെയൊരു പശ്ചാത്തലത്തിലാണ് സഭയെ പുനരുജ്ജീവിപ്പിക്കുകയും ഇന്നത്തെ ലോകത്തിന്റെ പ്രശ്നങ്ങളെ നേരിടാൻ പ്രാപ്തയാക്കുകയും ചെയ്യണമെന്ന ഉദ്ദേശത്തോടെ ജോൺ മാർപാപ്പ രണ്ടാം വത്തിക്കാൻ കൗൺസിൽ വിളിച്ചകൂട്ടാനായി നിശ്ചയിച്ചത്.

കൗൺസിലിൽ പങ്കെടുക്കുവാൻ ജോൺ മാർപാപ്പക്ക് കഴിഞ്ഞില്ല. ഏതാണ്ട് മൂന്നു വർഷത്തെ ഒരുക്കത്തിന് അദ്ദേഹത്തിന്റെ പിന്തുണയുണ്ടായിരുന്നു. ലോകത്തെയും സഭയെയും തമ്മിൽ ബന്ധപ്പെടുത്താനാണ് അദ്ദേഹം ആഗ്രഹിച്ചത്. ക്രിസ്തീയതത്വമെന്ന പരി

പാവനമായ നിക്ഷേപം കാത്തുസൂക്ഷിക്കുക, ഫലപ്രദമായി പഠിപ്പിക്കുക അതാണ് സാർവ്വത്രിക സൂന്നഹദോസിന്റെ പ്രധാന ചുമതല. മനുഷ്യനെ മുഴുവനായി സ്പർശിക്കുന്നതാണ് ആ തത്വസംഹിത. ശരീരവും ആത്മാവുമുള്ള മനുഷ്യനെ ഈ തത്വസംഹിത ഉദ്ബോധിപ്പിക്കുകയാണ് എന്നായിരുന്നു ഉദ്ഘാടന പ്രസംഗത്തിൽ പരിശുദ്ധ പിതാവ് പറഞ്ഞത്. പിതാക്കൻമാരിൽ നിന്നും ഏറ്റുവാങ്ങിയിട്ടുള്ള ഈ സത്യത്തിൽ നിന്ന് അൽപ്പം പോലും വ്യതിചലിക്കരുതെന്നും ആ പ്രസംഗത്തിൽ അദ്ദേഹം നിഷ്കർഷിക്കുകയുണ്ടായി. പക്ഷേ എന്തെല്ലാമാണ് പിന്നീട് സംഭവിച്ചതെന്ന് വിലയിരുത്തുകയും കൗൺസിലിന്റെ ശരിയായ ചൈതന്യത്തിലേക്ക് വിശ്വാസികളെ വീണ്ടെടുക്കുകയും ചെയ്യാനുമുദ്ദേശിച്ചാണ് ബനഡിക്ട് പാപ്പാ വിശ്വാസ വർഷം പ്രഖ്യാപിച്ചത്. പക്ഷേ അതും എത്രമാത്രം ഫലപ്രദമായിരുന്നുവെന്ന് വിലയിരുത്തപ്പെടേണ്ടതാണ്. 1963 ജൂൺ 3-ാം തീയതി ജോൺ മാർപാപ്പ കാലം ചെയ്തു. ലോകം മുഴുവൻ ആ നല്ല മനുഷ്യന്റെ (Good Pope John) വിയോഗത്തിൽ ദുഃഖിതനായി.

**ജോൺ മാർപാപ്പയെക്കുറിച്ച് ചില പരാമർശങ്ങൾ**

ജോൺ മാർപാപ്പായുടെ നർമ്മബോധവും, ആർജ്ജവത്വവും ലളിതമായ ചിന്തകളുമെല്ലാം അക്കാലത്ത് സംസാരവിഷയമായിരുന്നു. അദ്ദേഹത്തിലെ മനുഷ്യത്വമാണ് അനേകർക്ക് താൽപ്പര്യമായി തോന്നിയത്. അദ്ദേഹത്തിന്റെ നർമ്മബോധത്തിന് ഉദാഹരണമായി പറയുന്ന ഒരു കഥ ഇങ്ങനെയാണ്. ഒരിക്കൽ ഒരു സന്ദർശകൻ മാർപാപ്പയോടു ചോദിച്ചു വത്തിക്കാനിൽ എത്രപേർ ജോലിചെയ്യുന്നുണ്ടെന്ന്. അദ്ദേഹത്തിന്റെ പെട്ടെന്നുള്ള മറുപടി "About half" എന്നായിരുന്നു. ഏതാണ്ട് പകുതിപ്പേരേ ശരിയായി ജോലിചെയ്യുന്നുള്ളൂ എന്നത് തമാശരൂപത്തിൽ പറഞ്ഞതാണ്.

ഒരിക്കൽ ജാക്വിലിൻ കെന്നഡി പരിശുദ്ധ പിതാവിനെ സന്ദർശിക്കാൻ വന്നു. അപ്പോൾ അവരെ എങ്ങനെയാണ് അഭിസംബോധന ചെയ്യേണ്ടത് എന്നായിരുന്നു അദ്ദേഹത്തിനു സംശയം. ''മാഡം മിസിസ് കെന്നഡി'' എന്നു പറയണമോ അതോ ''മിസിസ് കെന്നഡി മാഡം'' എന്നു പറയണമോ എന്ന ചിന്താക്കുഴപ്പത്തിലായിരുന്നു അദ്ദേഹം. താമസിയാതെ മിസ്സിസ് കെന്നഡി പെട്ടെന്ന് വന്നപ്പോൾ പ്രോട്ടോക്കോളെല്ലാം മറന്നുകൊണ്ട് "Madam Jacquelin" എന്നാണു വിളിക്കാനിടയായത്.

ഒരിക്കൽ ഒരു സന്ദർശനത്തിനായി അടുത്തുള്ള Holy Spirit hospital ൽ ചെന്ന് മഠത്തിലെ ബെല്ല് അടിച്ചു. അവിടുത്തെ സുപ്പീരിയറാണു വാതിൽ തുറന്നത്. മാർപാപ്പയെക്കണ്ട് അവർ അന്ധാളിച്ചു. എന്താണ് പറയേണ്ടതെന്നറിയാതെ കുറേനേരം നിന്നതിനുശേഷം പറഞ്ഞു: "Holy Father, I am the mother superior of the Holy Spirit", ഇതുകേട്ടയുടനെയുള്ള മാർപാപ്പയുടെ മറുപടി ഇപ്രകാരമായിരുന്നു. "Blessed are you, I am only a servant of the servants of God".

പ്രൊട്ടസ്റ്റന്റ് ദൈവശാസ്ത്രജ്ഞനായ Karl Barth കഴിഞ്ഞ നൂറ്റാണ്ടിലെ പ്രഗത്ഭനായ ഒരു ദൈവശാസ്ത്രജ്ഞനായിരുന്നു. മാർപാപ്പയുടെ തെറ്റാവരം (Infallibility) എന്ന തത്വത്തെ വിമർശിച്ച ആളായിരുന്നു അദ്ദേഹം. ഒരിക്കൽ ഒരു സന്ദർശകൻ മാർപാപ്പയോട് ചോദിച്ചു. ഇന്നത്തെ ഏറ്റവും മഹാനായ ദൈവശാസ്ത്രജ്ഞനാരാണ് എന്ന്. മാർപാപ്പ ഉടനെ പറഞ്ഞു Karl Barth എന്ന്. Karl Barth ന്റെ പ്രതികരണം: "then, the pope must be infallible" എന്നായിരുന്നുവത്രേ!!

അദ്ദേഹത്തിനു പാവപ്പെട്ടവരോടുള്ള, ദുഃഖിതരോടുള്ള അനുഭാവം ശ്രദ്ധേയമായിരുന്നു. മാർപാപ്പ ആ വർഷം തന്നെ ക്രിസ്മസ്സിന്റെ തലേന്നാൾ റോമിലെ കുട്ടികളുടെ ആശുപത്രിയിൽ (Gesu Bambino) പോയി അവരെ സന്ദർശിച്ചു. കുട്ടികൾ വിചാരിച്ചു അദ്ദേഹം ക്രിസ്മസ്സ് പാപ്പാ ആയിരിക്കുമെന്ന്!! ആ വർഷം തന്നെ റോമിലെ ജയിൽ (Regina Coeli) സന്ദർശിച്ചു. അവിടെ അദ്ദേഹം അവരോട് പ്രസംഗിച്ചു. "Since you can not come to me I have come to you. Here I am. You have seen me.... In your first letter that you will write to your families, mention that the Pope has visited us and he is praying for our families".

അങ്ങനെ ദൈവസ്നേഹത്താൽ ജ്വലിക്കുന്നതിനും മനുഷ്യത്വം നിറഞ്ഞവനും മനുഷ്യസ്നേഹിയുമായ വലിയ വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്. അങ്ങനെയുള്ള അധികം പേരെ നമുക്ക് കാണാൻ പറ്റില്ല.






# നല്ലവനായ പാപ്പ (The Good Pope)



റവ. ഡോ. ജോൺ പടിപ്പുരയ്ക്കൽ
കോർഡിനേറ്റർ, മധ്യപൗരസ്ത്യ
ദേശങ്ങളിലെ മലങ്കര കത്തോലിക്കാസഭ

ജീവിച്ചിരിക്കുമ്പോൾ തന്നെ ഏവരാലും സ്നേഹപൂർവം നല്ലവനെന്നു (Good ) വിളിക്കപ്പെടുക.

ഔന്നത്യത്തിന്റെ മകുടം ചൂടുമ്പോഴും ജീവിത ലാളിത്യം കൊണ്ട് ഏവരെയും അത്ഭുതപ്പെടുത്തുകയും ആകർഷിക്കുകയും ചെയ്യുക.



പരമ്പരാഗതമായ മുൻഗണനാക്രമങ്ങൾക്കും (Protocol) ഉപരിയായി രാഷ്ട്രത്തലവന്മാരോടും സാധാരണക്കാരോടും മനുഷ്യമഹത്വത്തെ ആദരിച്ച് ഇടപെടുക.

ബുദ്ധിജീവികളുടെയും, നിരക്ഷരരുടെയും, ധനവാന്മാരുടെയും, ദരിദ്രരുടെയും, വിശ്വാസികളുടെയും, അവിശ്വാസികളുടെയും ഹൃദയത്തിൽ ഒരുപോലെ ഇടംതേടുക.

കത്തോലിക്കാസഭയുടെ തലവനെങ്കിലും മറ്റു സഭകളുടെയും മതങ്ങളുടെയും തലവന്മാരും അംഗങ്ങളും സ്നേഹിച്ചാദരിക്കുന്ന വ്യക്തിയാകുക.

റോമൻ കൂരിയായുടെ സാരഥികളും ദൈവശാസ്ത്ര വിദഗ്ദരും അസാധ്യമെന്നു പറഞ്ഞ എക്യുമെനിക്കൽ സൂന്നഹദോസ് സമാരംഭിക്കുക.

ചരിത്രത്തിലെ ഇതര സൂന്നഹദോസുകളിൽ നിന്നു വ്യത്യസ്തമായി എക്യുമെനിക്കൽ സൂന്നഹദോസിന്റെ ലക്ഷ്യം സഭൈക്യവും അജപാലനകാര്യങ്ങളുമാണന്നു പ്രഖ്യാപിക്കുക.

മനുഷ്യരുടെ നല്ല മനസ്സിൽ (Good Will) വിശ്വാസമർപ്പിക്കുക, ആ മനുഷ്യർ കത്തോലിക്കാ വിശ്വാസികൾ മാത്രമല്ല, എല്ലാ മതങ്ങളിലും ദേശങ്ങളിലും ഭാഷകളിലും പെട്ടവരായിരിക്കുക.

ഇങ്ങനെ ജോൺ 23-ാമൻ മാർപാപ്പയെക്കുറിച്ച് മൊഴിയുവാനും എഴുതുവാനും ഏറെയുണ്ട്. ജീവിത ലാളിത്യത്തിൽ ജോൺ 23-ാമൻ മാർപാപ്പയെ അനുസ്മരിപ്പിക്കുന്ന പരിശുദ്ധ പിതാവ് ഫ്രാൻസിസ്, ഏപ്രിൽ 27 ന് ജോൺ 23-ാമൻ മാർപാപ്പയെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുമ്പോൾ ഏവരും സന്തോഷിക്കുന്നു.

**സോത്തോ ഇൻ മോന്തേയിൽ നിന്നു ലോകചക്രവാളത്തിലേക്ക്**

ഇറ്റലിയിലെ ബെർഗെമോയ്ക്കു സമീപം 1881

നവംബർ 25 ന് സോത്തോ ഇൻ മോന്തേയിൽ റൊങ്കാളിയെന്ന കർഷക കുടുംബത്തിൽ 14 മക്കളിൽ നാലാമനായി ആഞ്ചലോ ജ്യുസേപ്പ ജനിച്ചു. ജീവിതാന്ത്യത്തോളം വിട്ടുപിരിയാതെ കാത്തുസൂക്ഷിച്ച ദാരിദ്ര്യാരൂപിയും, ആഞ്ചലോ കുടുംബത്തിന്റെയും സ്വഗ്രാമത്തിന്റെയും ജീവിതസാഹചര്യത്തിൽ നിന്ന് ആർജിച്ചതായിരുന്നു. ദൃഢമായ വിശ്വാസപ്രതിബദ്ധതയിൽ 11-ാമത്തെ വയസ്സിൽ കുഞ്ഞ് ആഞ്ചലോ ഡ്യൂസപ്പെ സെമിനാരിപഠനം ആരംഭിച്ചു. കഠിനാദ്ധ്വാനിയായിരുന്ന ആഞ്ചലോ 1900 ൽ സ്കോളർഷിപ്പു നേടി റോമിലേക്കു ഉപരിപഠനത്തിനായി പോയി. പരിശീലനം പൂർത്തിയാക്കി 1904 ൽ ആഞ്ചലോ പൗരോഹിത്യപദവി സ്വീകരിച്ചു.

ഫാ. ആഞ്ചലോയുടെ ശുശ്രൂഷാജീവിതത്തിന് ദൈവമൊരുക്കിയ പാത അത്ഭുതാവഹമായിരുന്നു. 1905-ൽ അദ്ദേഹം ബെർഗമോ രൂപതയുടെ മെത്രാന്റെ സെക്രട്ടറിയായി നിയമിതനായി. 1914-ൽ ഒന്നാം ലോകമഹായുദ്ധകാലത്ത് മിലിറ്ററി ചാപ്ലയിനായി ഫാ. ആഞ്ചലോ സേവനമനുഷ്ടിച്ചു. 1921-ൽ മിഷൻ പ്രവർത്തനത്തെ പുനരേകീകരിക്കുവാനായി വിശ്വാസ പ്രഘോഷണ സംഘത്തിന്റെ (The society of Propagation of the faith) ചുമതല ഫാ. ആഞ്ചലോയെ പരിശുദ്ധ സിംഹാസനം ഏൽപ്പിച്ചു. 1925-ൽ ബൾഗേറിയായുടെ അപ്പസ്തോലിക് വിസിറ്റേറ്ററായി നിയമിതനായ അദ്ദേഹം ആർച്ചുബിഷപ്പ് സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു. പൗരസ്ത്യസഭകളുടെ പ്രശ്നങ്ങളിൽ അദ്ദേഹം വളരെയേറെ താൽപ്പര്യത്തോടെ ഇടപെടുകയുണ്ടായി. 1934 ൽ ടർക്കിയിലും ഗ്രീസിലും അപ്പസ്തോലിക് ഡലിഗേറ്റായി നിയമിതനായ ആർച്ചുബിഷപ്പ് ആഞ്ചലോ റൊങ്കാളി, ഈസ്റ്റാംബൂളിൽ യുദ്ധത്തടവുകാരെ കണ്ടെത്തുവാനായി ഒരു ഓഫീസ് തുറന്നു. യുദ്ധകാലത്ത് ഭക്ഷ്യക്ഷാമത്താൽ ഏതൻസിൽ നൂറുകണക്കിന് ആളുകൾ മരിച്ചപ്പോൾ, ഭക്ഷ്യക്ഷാമം പരിഹരിക്കാനുള്ള ശ്രമങ്ങൾക്ക് അദ്ദേഹം നേതൃത്വം നൽകി. അങ്ങനെ ക്രൈസ്തവ സാഹോദര്യത്താൽ പ്രേരിതരായി മറ്റുള്ളവരുമായി ഉള്ളതു പങ്കുവയ്ക്കുന്നതിന് ആർച്ചുബിഷപ്പ് ആഞ്ചലോ റൊങ്കാളി ശ്രമിച്ചു.

1944-ൽ ആർച്ചുബിഷപ്പ് ആഞ്ചലോ റൊങ്കാളി ഫ്രാൻസിലെ നൂൺഷ്യോ ആയി നിയമിതനായി. രണ്ടാം ലോക മഹായുദ്ധത്തിനുശേഷമുള്ള സഭയുടെ ദുരിതാശ്വാസപ്രവർത്തനങ്ങളെ ക്രോഡീകരിക്കുകയായിരുന്നു പുതിയ നൂൺഷ്യോയുടെ ദൗത്യം. ക്ലേശകരമായ ചുമതലകളിലേക്കാണ് ഫ്രാൻസിലെ യുദ്ധാനന്തര സാഹചര്യം അദ്ദേഹത്തെ നയിച്ചത്. പാവപ്പെട്ടവരുടെ കഷ്ടതകൾ ശരിയായി മനസിലാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. പണിമുടക്കു കാലത്ത് തോഴിലാളിക്കുടുംബങ്ങളുടെ ദുരിതങ്ങളുടെ വ്യാപ്തി തിരിച്ചറിഞ്ഞ് ആർച്ചുബിഷപ്പ് ആഞ്ചലോ റൊങ്കാളി അവർക്ക് പണവും ഭക്ഷ്യവസ്തുക്കളും എത്തിച്ച് അവരെ സഹായിച്ചിരുന്നു. പരിശുദ്ധ സിംഹാസനത്തിന്റെ യുനെസ്കോയിലെ (UNESCO) ആദ്യത്തെ സ്ഥിരം നിരീക്ഷകനായി ആർച്ചുബിഷപ്പ് ആഞ്ചലോ റൊങ്കാളി നിയമിതനായി. യുനെസ്കോയുടെ ആറും ഏഴും ജനറൽ അസംബ്ലികളെ 1951 ലും 1952 ലും അദ്ദേഹം സംബോധന ചെയ്തു.



1953-ൽ വെനീസിലെ കർദ്ദിനാൾ പാത്രിയർക്കീസായി പന്ത്രണ്ടാം പീയൂസ് മാർപാപ്പ ആർച്ചുബിഷപ്പ് ആഞ്ചലോ റൊങ്കാളിയെ നിയമിച്ചു. അദ്ദേഹം തന്റെ രൂപതയിലെ ദൈവാലയങ്ങളും സെമിനാരികളും ഇതരസ്ഥാപനങ്ങളും സന്ദർശിക്കുകയും ജനവുമായി ആഴമായ ബന്ധം പുലർത്തുകയും ചെയ്തിരുന്നു. ജനത്തിന് അദ്ദേഹത്തെ സന്ദർശിക്കാൻ മുൻകൂർ അനുവാദം വേണമായിരുന്നില്ല. എല്ലാ നല്ല കാര്യങ്ങൾക്കും ഹൃദയത്തിലും അജപാലനശുശ്രൂഷയിലും, സ്ഥാനം കൊടുത്തിരുന്ന കർദ്ദിനാൾ പാത്രിയർക്കീസായ ആഞ്ചലോ റൊങ്കാളിയായിരുന്നു വർഷം തോറുമുള്ള വെനീസ് ചലച്ചിത്രമേളയുടെ ആതിഥേയൻ. ഉത്തമമായ അജപാലനശുശ്രൂഷയിൽ ഏതെങ്കിലും മേഖലയെ അകറ്റി നിർത്താനാവുമോ? 1958-ൽ വെനീസിന്റെ പ്രഥമ രൂപതാ സൂന്നഹദോസിന്റെ നടപടികൾ (Synodal Acts) പരിശോധിക്കുമ്പോഴാണ് കർദ്ദിനാൾ പാത്രിയർക്കീസ് ആഞ്ചലോ ജ്യൂസപ്പേ റൊങ്കാളി നിത്യനഗരമായ റോമിലേക്ക് ക്ഷണിക്കപ്പെട്ടത്. അതു മറ്റൊരു വലിയ യാത്രയുടെ തുടക്കമായിരുന്നുവെന്ന് കർദ്ദിനാൾ-പാത്രിയാർക്കീസായ അഞ്ചലോ റൊങ്കാളി കരുതിയതായി തോന്നുന്നില്ല.

### വെനീസിൽ നിന്ന് പത്രോസിന്റെ പദവിയിലേക്ക്

പന്ത്രണ്ടാം പീയൂസ് മാർപാപ്പ നിര്യാതനായ ശേഷമുള്ള കൊൺക്ലേവിൽ (Conclave) പങ്കെടുക്കാനായാണ് വെനീസിലെ പാത്രിയാർക്കീസായ കർദ്ദിനാൾ ആഞ്ചലോ ജൂസാപ്പെ റൊങ്കാളി റോമിലേക്ക് തിരിച്ചത്-പങ്കെടുക്കാൻ മാത്രം. തിരിച്ച് പോകാനുള്ള ടിക്കറ്റുമായാണ് അദ്ദേഹം റോമിലേക്ക് എത്തിയത്. അദ്ദേഹത്തിന്റെ പേര് പാപ്പാ സ്ഥാനത്തേക്ക് ആരും പറഞ്ഞതായി അറിവില്ല. അദ്ദേഹമൊരു പാപ്പാ സ്ഥാനിയായിരുന്നില്ല (Papabili ). അതുകൊണ്ട് ഏതാനും ദിവസത്തെ താമസത്തിന് വേണ്ട ഒരുക്കങ്ങളുമായി മാത്രമാണ് തനിക്ക് പരിചിതമായ റോമിലേക്ക് അദ്ദേഹം എത്തിയത്. പരമ്പരാഗതമായ സമീപനങ്ങളിലും കാഴ്ചപ്പാടുകളിലും സഭ മാറ്റം ആഗ്രഹിച്ചിരുന്നു. ആർച്ചു

ബിഷപ്പ് ജൊവാനി ബാപ്പിസ്റ്റ (പിന്നീട് പോൾ ആറാമൻ) ഉൾപ്പെടെ പലരുടെയും പേരുകൾ പാപ്പാ സ്ഥാനത്തേക്ക് കേട്ടിരുന്നു. കൊൺക്ലേവിലേക്ക് പാപ്പാ സ്ഥാനിയായി പ്രവേശിക്കുന്ന വ്യക്തി കർദ്ദിനാളായി തിരിച്ചുവരുമെന്ന മൊഴി സുവിദിതമാണല്ലോ (One who enters the Conclave as Pope, will come out as Cardinal). ഏവരെയും അത്ഭുതപ്പെടുത്തികൊണ്ട് പന്ത്രണ്ടാം പീയൂസ് മാർപാപ്പായുടെ പിൻഗാമിയായി തെരഞ്ഞെടുക്കപ്പെട്ടത് വെനീസിലെ പാത്രിയാർക്കീസായ കർദ്ദിനാൽ ആഞ്ചലോ റൊങ്കാളിയാണ്. 1958 ഒക്ടോബർ 28 ന് മാർപാപ്പയായി തെരഞ്ഞെടുക്കപ്പെടുമ്പോൾ അദ്ദേഹത്തിന് 78 വയസ്സുണ്ടായിരുന്നു. പല കാരണങ്ങൾ കൊണ്ട് കൂടുതൽ സാദ്ധ്യത കല്പിച്ചിരുന്നവരെ ഒഴിവാക്കി എന്തിനാണ് കർദ്ദിനാൾ ആഞ്ചലോ റൊങ്കാളിയെ സഹ കർദ്ദിനാളന്മാർ പാപ്പയായി തെരഞ്ഞെടുത്തത്. പല ഉത്തരങ്ങളും നൽകപ്പെട്ടിട്ടുണ്ട്. പാപ്പാ സ്ഥാനത്തേക്ക് പരിഗണിച്ചിരുന്ന പലരും കർദ്ദിനാൾ സംഘത്തിന്റെ ചിന്തയിൽ താരതമ്യേനെ ചെറുപ്പമായിരുന്നു. പരമ്പരാഗതമായ സമീപനങ്ങൾക്ക് മാറ്റം വരുത്തുന്ന ഒരു പാപ്പാ അധികാരത്തിൽ വന്നാൽ ഉണ്ടാകാവുന്ന അപ്രതീക്ഷിതമായ സാഹചര്യങ്ങളിൽ പലരും ആകാംക്ഷഭരിതരായിരുന്നു. അതുകൊണ്ട് ഒരു താൽകാലിക പാപ്പയെന്ന (An interim Pope ).നിലയിലാണ് കർദ്ദിനാൾ ആഞ്ചലോ റൊങ്കാളിയെ കർദ്ദിനാൾ സംഘം തെരഞ്ഞെടുത്തത്. യേശുക്രിസ്തുവിന്റെ വികാരിയായും പത്രോസിന്റെ 262-ാമത്തെ പിൻഗാമിയായും സാർവ്വത്രികസഭയുടെ തലവനുമായും തെരഞ്ഞെടുക്കപ്പെട്ട കർദ്ദിനാൾ ആഞ്ചലോ ജൂസേപ്പെ റൊങ്കാളി സ്വീകരിച്ച നാമം ജോൺ (23) എന്നായിരുന്നു. 4 വർഷവും 7 മാസവും 6 ദിവസവും സ്നേഹവും ലാളിത്യവും ചാലിച്ച് ചേർത്ത ശുശ്രൂഷകൊണ്ട് സഭയെ മാത്രമല്ല ലോകത്തെ മുഴുവൻ തന്റെ നാഥന്റെ പക്കലേക്ക് ജോൺ 23-ാമൻ അണച്ചു. താൽകാലിക പാപ്പാ സ്ഥാനം (interim Papecy) എന്നു കരുതിയ അദ്ദേഹത്തിന്റെ ശുശ്രൂഷ ആധുനിക കാലഘട്ടത്തിലെ ഏറ്റവും ചലനാത്മകവും ശക്തവുമെന്ന് വിശേഷിപ്പിക്കപ്പെടുന്നു. കത്തോലിക്കാ സഭയെ മാത്രമല്ല, സമസ്ത ജനപദങ്ങളെയും ലോകത്തെയും സ്വാധീനിച്ച പാപ്പാ ശുശ്രൂഷയുടെ ഉടമമായി പരിശുദ്ധ ജോൺ 23-മൻ മാർപാപ്പാ ചരിത്രത്തിൽ പരിഗണിക്കപ്പെടുന്നു.

**പുതിയ പെന്തക്കോസ്ത അനുഭവത്തിലേക്ക്**

തെരഞ്ഞെടുപ്പിന് ശേഷമുള്ള ആദ്യത്തെ പ്രസംഗത്തിൽ തന്നെ ജോൺ 23 മൻ മാർപാപ്പ തന്റെ ശുശ്രൂഷയുടെ ലക്ഷ്യം വ്യക്തമാക്കി. ഭിന്നിച്ച് നിൽക്കുന്ന ക്രൈസ്തവ വിശ്വാസികളുടെ ഐക്യവും ലോക സമാധാനവും കിരീടധാരണവേളയിലെ പ്രസംഗത്തിൽ തീവ്രമായും ആത്മാർത്ഥമായും അജപാലകനായ പാപ്പയായി ലോകത്തെ ശുശ്രൂഷിക്കുവാനുള്ള തന്റെ തീരുമാനം അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. പഠനം പ്രായോഗികമായ അനുഭവ ജ്ഞാനം, നയതന്ത്രപരമായ പരിചയം തുടങ്ങി എല്ലാവിധമായ മാനുഷിക കഴിവുകളും നേട്ടങ്ങളും അജപാലന വേലയെ ആഴപ്പെടുത്തുകയും സമ്പന്നമാക്കുകയും ചെയ്തേക്കാം. പക്ഷേ അവയ്ക്കൊന്നും അജപാലന ശുശ്രൂഷയ്ക്ക് പകരമാകാൻ കഴിയുകയില്ലെന്ന് പ്രഖ്യാപിച്ചു. സാർവ്വത്രിക സഭയുടെ തലവനെന്ന വലിയ ഉത്തരവാദിത്വത്തിനിടയിലും റോമാ രൂപതയുടെ മെത്രാൻ എന്ന നിലയിൽ റോമിലെ ദൈവാലയങ്ങളിലും സെമിനാരികളിലും കലാലയങ്ങളിലും അദ്ദേഹം സ്ഥിരം സന്ദർശകനായിരുന്നു. ചുമതലയേറ്റ് മൂന്ന് മാസത്തിനകം റോമാ രൂപതയ്ക്ക് വേണ്ടി ഒരു രൂപതാ സുനഹദോസ് നടത്തുവാനുള്ള തീരുമാനം അദ്ദേഹം പ്രഖ്യാപിച്ചു. റോമാ രൂപതയുടെ ചരിത്രത്തിലെ ആദ്യത്തെ ഈ സുനഹദോസ് 1960ൽ നടന്നു.

ദൈവപരിപാലനയിൽ അസാധാരണമായ വിശ്വാസം അർപ്പിച്ച ജോൺ 23-ാമൻ മാർപാപ്പാ എല്ലാ അർത്ഥത്തിലും കരിസ്മാറ്റിക്കും പ്രവാചക തുല്യനായ വീക്ഷ്ണവുമുള്ള ഇടയനായിരുന്നു. ഏവരെയും അത്ഭുതപ്പെടുത്തികൊണ്ട് സാർവ്വത്രിക സുനഹദോസ് നടത്തുവാനുള്ള തീരുമാനവും കാനൻ നിയമാവലി പരിഷ്കരിക്കുവാനുള്ള തീരുമാനവും അദ്ദേഹം ലോകത്തെ അറിയിച്ചു. കർദ്ദിനാളന്മാരുടെ സംഖ്യ 70 ആയിരിക്കണമെന്ന് സിക്സ്റ്റസ് നാലാമൻ മാർപാപ്പായുടെ അഞ്ച് നൂറ്റാണ്ടോളം പഴക്കമുള്ള തീരുമാനത്തെ അദ്ദേഹം തിരുത്തിയെഴുതി. നാലു കൊല്ലത്തിനകം വിവിധ രാജ്യങ്ങളിൽ നിന്നുള്ളവരെ കർദ്ദിനാൾ സംഘത്തിന് ജോൺ 23-ാമൻ മാർപാപ്പാ ചരിത്രത്തിലെ ഏറ്റവും വലിയ അന്താരാഷ്ട്ര മുഖം നൽകി. 1960ൽ ഏഷ്യാ, ആഫ്രിക്ക, ഓഷ്യാനിയ ഭൂഖണ്ഡങ്ങൾക്കായി 14 മെത്രാന്മാരെ അദ്ദേഹം വാഴിച്ചു.

ലോകത്തിന്റെ മുഴുവൻ ശ്രദ്ധ നേടുകയും ചർച്ചാ വിഷയമാകുകയും ചെയ്തവയാണ് മാതാവും ഗരുരുനാഥയും (Mater et Magistra-1961), ഭൂമിയിൽ സമാധാനം (Pacem in terris-1963) എന്നീ ചാക്രിക ലേഖനങ്ങൾ. മനുഷ്യ സ്വാതന്ത്ര്യവും മഹത്വവും മനുഷ്യരാശിയുടെ സമാധാനത്തിനും ക്രമത്തിനുള്ള അടിസ്ഥാനമാണെന്ന് ഈ ചാക്രിക ലേഖനങ്ങൾ വ്യക്തമാക്കി. പരമ്പരാഗതമായ വിഷയങ്ങളിൽ നിന്ന് വ്യത്യസ്തമായി ലോകമെങ്ങുമുള്ള സാധാരണക്കാരന്റെ പ്രശ്നങ്ങളാണ് ഇവ ചർച്ചചെയ്തത്. മാതാവും ഗുരുനാഥയും ചർച്ച ചെയ്ത വിഷയങ്ങൾ കൃഷി, ചെറുകിട വ്യവസായങ്ങൾ, ഇൻഷുറൻസ്, ആരോഗ്യ പരിചരണം, അടിസ്ഥാന ജീവിത സൗകര്യങ്ങളായ കുടിവെള്ളം, പാർപ്പിടം, യാത്രാ സൗകര്യം, വിദ്യാഭ്യാസം തുടങ്ങിയവയായിരുന്നു. ഫ്രാൻസിലെ നൂൺഷോയായിരുന്ന അവസരത്തിൽ ജോൺ 23-ാമൻ മാർപാപ്പാ ഐക്യരാഷ്ട്രസംഘടനയുടെ മനുഷ്യാവകാശങ്ങളുടെ രൂപീകരണത്തിലും പ്രഖ്യാപനത്തിലും (Declaration of human rights, 1948) നിർണ്ണായക പങ്കുവഹിച്ച വ്യക്തിയായിരുന്നു. മനുഷ്യാവകാശങ്ങളുടെ രൂപീകരണത്തിൽ ക്രിസ്തീയ ദർശനവും ധാർമ്മികതയും വഹിച്ച പങ്ക് നിഷേധിക്കാനാകില്ല. എങ്കിൽ തന്നെയും സെക്കുലർ

രംഗത്തത് രൂപീകരിക്കപ്പെടുകയും അംഗീകരിക്കപ്പെടുകയും ചെയ്ത മനുഷ്യാവകാശങ്ങളെ ഭൂമിയിൽ സമാധാനം. സഭയുടെ ആധികാരിക പ്രബോധനവും സാമൂഹിക ധർമ്മശാസ്ത്രത്തിന്റെ ഭാഗവുമായി അംഗീകരിച്ചു.

മാധ്യമങ്ങൾക്കുവേണ്ടിയുള്ള പൊന്തിഫിക്കൽ കൗൺസിലിനെ (സിനിമ, റേഡിയോ, ടെലിവിഷൻ) അദ്ദേഹം കൂരിയാ പദവിയിലേക്കുയർത്തി. സഭൈക്യത്തിന് വേണ്ടി സെക്രട്ടറിയേറ്റ് (Secretariate for promoting christian unity) സമാരംഭിച്ചുകൊണ്ട് തന്റെ സ്ഥാനാരോഹണവേളയിലെ സ്വപ്നത്തിന് ആരംഭം കുറിച്ചു. ഡൽഹിയിൽ നടന്ന ലോകസഭാ കൗൺസിലിലേക്ക് (World council of churches) കത്തോലിക്കാ സഭയുടെ പ്രതിനിധിയെ അയച്ചുകൊണ്ട് ക്രിസ്തീയ സഭകളുടെ ഐക്യത്തിന് വേണ്ടിയുള്ള ആഗ്രഹം സത്യസന്ധവും പ്രതിബദ്ധത നിറഞ്ഞതുമാണെന്ന് ജോൺ 23-ാമൻ മാർപാപ്പാ വ്യക്തമാക്കി. ലോകത്തിന്റെ ഈ വലിയ ഇടയന് അന്താരാഷ്ട്ര ബെൽസാൽ ഫൗണ്ടേഷന്റെ (International Balzal Foundation ) സമാധാന പുരസ്കാരം നൽകപ്പെട്ടത് സമസ്ത ലോകത്തിനും അദ്ദേഹം പകർന്ന പ്രത്യാശയുടെ പ്രതീകമായിട്ടായിരുന്നു.

റോമൻ കൂരിയായുടെ വിദഗ്ദരുടെയും ചിന്തയിൽ അസാദ്ധ്യമെന്ന് കരുതിയ എക്യുമെനിക്കൽ സുനഹദോസ് ജോൺ 23-ാമൻ മാർപാപ്പാ പ്രഖ്യാപിക്കുകയും സമാരംഭിക്കുകയും ചെയ്തു. 1962 ഒക്ടോബർ 11 ന് സുനഹദോസ് സമാരംഭിച്ചു. എന്തായിരുന്നു സുനഹദോസിന്റെ ലക്ഷ്യങ്ങൾ. പുതിയൊരു പെന്തക്കോസ്തി അനുഭവത്തിലൂടെ സഭയുടെ നവീകരണം: ക്രിസ്തീയ സഭകളുടെ ഐക്യം. സ്രോതസ്സുകളിലേക്ക്-വിശുദ്ധ ഗ്രന്ഥത്തിലേക്ക്, പിതാക്കന്മാരുടെ പ്രബോധനത്തിലേക്ക്, ആധുനിക സഭകളുടെ ലാളിത്യാരൂപിയിലേക്ക് മടങ്ങിപോകാനുള്ള ആഹ്വാനമാണ് അദ്ദേഹം സുനഹദോസിന്റെ ഉത്ഘാടന സന്ദേശത്തിൽ നൽകിയത്. സഭ ആധുനിക ലോകത്തിന് എന്ത് സന്ദേശമാണ് നൽകാൻ പോകുന്നത് എന്നത് സുപ്രധാനമായ വിഷയമായി ജോൺ 23-ാമൻ മാർപാപ്പാ അവതരിപ്പിച്ചു. പ്രത്യാശയുടെയും സന്തോഷത്തിന്റെയും സന്ദേശമാണ് ക്രിസ്തുവിന്റെ സഭ നൽകേണ്ടതെന്ന് അദ്ദേഹം വ്യക്തമാക്കി. സുനഹദോസിന്റെ ഒന്നാം സെക്ഷനപ്പുറം ക്രാന്തദർശിയായ ജോൺ23-ാമൻ മാർപാപ്പായുടെ ഭൗതിക സാന്നിദ്ധ്യം സഭയ്ക്ക് ലഭ്യമായില്ല. 1963 ജൂൺ 3 ന് പുണ്യാത്മാവായ ജോൺ 23-ാമൻ അർബുദരോഗത്തെ തുടർന്ന് 81-ാം വയസ്സിൽ ലോകത്തോട് വിടവാങ്ങി. അദ്ദേഹത്തിന്റെ വിയോഗാവസരത്തിൽ ഒരു പത്രം അതേകുറിച്ച് നൽകിയ ലളിതമായ തലക്കെട്ടാവാം വിലാപത്തിൽ മുഴുകിയ ലോകത്തിന്റെ മുഴുവൻ വികാരവിചാരങ്ങളുടെ സാക്ഷ്യമായി നമുക്ക് ഉദ്ധരിക്കാനാവുക: കുടുംബത്തിലെ ഒരു മരണം (A death in the family). അതേ, ലോകമെങ്ങുമുള്ള ഓരോ കുടുംബത്തെയും വ്യക്തിപരമായി സ്പർശിച്ച വിയോഗമായിരുന്നു ജോൺ 23-ാമൻ മാർപാപ്പായുടേത്.

**വിശുദ്ധപദവിലേക്ക്**

കാലം ചെയ്ത ദിനം മുതൽ ഇന്നോളം ലോകം മറക്കാതെ അദ്ദേത്തിന്റെ സ്നേഹത്തിന്റെ ഊഷ്മളതയേയും വിശുദ്ധിയുടെ പരിമളത്തെയും പ്രകീർത്തിക്കുന്നു. 1968 ജൂൺ 6 ന് പോൾ 6-ാമൻ മാർപാപ്പാ ജോൺ 23-ാമന്റെ നാമകരണ നടപടികൾ ആരംഭിച്ച് അദ്ദേഹത്തെ ദൈവദാസൻ (Servant of God) എന്ന് നാമകരണം ചെയ്തു. 1999 ഡിസംബർ 20 ന് ധന്യനെന്നും (Veneravle) 2000 സെപ്തംബർ 3 ന് വാഴ്ത്തപ്പെട്ടവനെന്നും (Blessed) ജോൺ 23-ാമനെ പ്രഖ്യാപിച്ചത് അദ്ദേഹത്തൊടൊപ്പം വിശുദ്ധ പദവിയിലേക്ക് ഉയർത്തപ്പെടുന്ന ജോൺപോൾ 2-ാമൻ മാർപാപ്പായാണ്. പരിശുദ്ധ പിതാവ് ഫ്രാൻസിസ്, ഏപ്രിൽ 27 ന് ജോൺ 23-ാമൻ മാർപാപ്പായെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുമ്പോൾ ലോകം മുഴുവൻ ഏറ്റുപറയും: അദ്ദേഹം നല്ലവനായ പാപ്പാ ആയിരുന്നു (il Pappa Buono). ജീവിച്ചിരുന്നപ്പോഴെ ജോൺ മാർപാപ്പാ വിശുദ്ധനായി അംഗീകരിക്കപ്പെട്ടിരുന്നു.

ജോൺ 23-ാമൻ മാർപാപ്പായുടെ തിരുന്നാൾ രണ്ടാം വത്തിക്കാൻ സുനഹദോസ് തുടങ്ങിയ ഒക്ടോബർ 11 ന് സഭ ആഘോഷിക്കുന്നു, ചരമദിനത്തിലല്ല. അംഗ്ലിക്കൻ സഭയും അദ്ദേഹത്തെ അനുസ്മരിക്കുന്നുണ്ട്: ജൂൺ 4 ന്. കത്തോലിക്കാസഭയുടെ ദൃശ്യാതിർത്തികൾക്കപ്പുറവും വിശുദ്ധനായ ജോൺ 23-ാമൻ മാർപാപ്പാ ആദരിക്ക



പ്പെടുന്നതിന്റെ മകുടോദാഹരണമത്രെ ഇത്.

### വ്യക്തിപരമായ സാക്ഷ്യത്തിലേക്ക്

വൈദിക വിദ്യാഭ്യാസം തുടങ്ങിയ 1970 മുതൽ ജോൺ 23-ാമൻ മാർപാപ്പായോട് ലേഖകന് വലിയ ഭക്തിയും സ്നേഹവുമുണ്ടായിരുന്നു. അദ്ദേഹത്തെപ്പറ്റിയുള്ള കേട്ടറിവുകളും പുസ്തകാനുഭവങ്ങളായുമാണ് ലേഖകൻ ഉപരിപഠനത്തിനായി 1988 ൽ റോമിൽ എത്തുന്നത്. 1993 വരെ റോമിൽ നിന്നും ലഭ്യമായ അനുഭവങ്ങളും വായനയും പഠനവും ജോൺ 23-ാമൻ മാർപാപ്പാ യോടുള്ള ഭക്തിയുടെ ആഴം എന്നിൽ വർദ്ധിപ്പിച്ചു. ചെറുതും വലുതുമായ ബുദ്ധിമുട്ടുകളുടെയും രോഗങ്ങളുടെയും അവസരത്തിൽ അദ്ദേഹത്തിന്റെ കബറിടത്തിൽ പോയി പ്രാർത്ഥിച്ച അവസരങ്ങൾ സ്മൃതിപഥത്തിൽ തെളിയുന്നു. ഏറ്റവും അധികം പൂക്കളർപ്പിക്കപ്പെടുന്നതും ആളുകൾ പ്രാർത്ഥിക്കുവാൻ അണയുന്നതും ജോൺ 23-ാമൻ മാർപാപ്പായുടെ കബറിടത്തിലായിരുന്നു. റോമിൽ അവസാനമായി പോയ 2012 ലും അദ്ദേഹത്തിന്റെ പൂജ്യശരീരത്തിന് മുന്നിൽ പ്രാർത്ഥിച്ചത് ഞാൻ സസന്തോഷം സ്മരിക്കുന്നു.

* അനാദൃശ്യമായ എളിമയുടെ ആൾരൂപം
* ആകാരം പോലെ വലിയ ഹൃദയത്തിന്റെയും ഉടമ
* പർവ്വതം പോലെ ദൃഢമായ വിശ്വാസത്തിന്റെ മാതൃക
* വിശുദ്ധിയുടെ നിറകുടം
* വാക്കിലും പ്രവർത്തിയിലും സ്നേഹത്തിന്റെയും അപ്പസ്തോലൻ.
* യുദ്ധങ്ങളാലും വംശീയദ്വേഷങ്ങളാലും സാമ്പത്തിക മോഹങ്ങളാലും വിഭജിതമായി കൊണ്ടിരിക്കുന്ന ലോകത്തിൽ സമാധാനത്തിന്റെ പ്രവാചകൻ.
* ഇപ്പോഴും ഛിന്നഭിന്നമായിക്കൊണ്ടിരുന്ന ക്രൈസ്തവ സഭകളോട് ഐക്യത്തിന്റെ സുവിശേഷം നൽകിയ ഇടയൻ.
* സകല മനുഷ്യർക്കും ഹൃദയത്തിലിടമുള്ള ദൈവമനുഷ്യൻ

അതൊക്കെയായിരുന്നു വിശുദ്ധനായ ജോൺ 23-ാമൻ മാർപാപ്പാ. സമസ്തജനപദങ്ങളോടും ചേർന്ന് ഞാനും പ്രാർത്ഥിക്കുന്നു. വിശുദ്ധനായ ജോൺ മാർപാപ്പായെ, ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ!

### വിശുദ്ധനായ ജോൺ 23-ാമൻ മാർപാപ്പായുടെ സൂക്തങ്ങൾ

* I have looked into your eyes with my eyes. I have put my heart near your heart.
* If God created Shadows it was to better emphasise the light.

*From: Journal of a Soul : The Autobiography of John XXIII*






# മലങ്കര സുറിയാനി കത്തോലിക്കാ സഭയെ തൊട്ടറിഞ്ഞ വിശുദ്ധ പാപ്പ



റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
വൈസ് ചാൻസിലർ,മേജർ ആർക്കി എപ്പിസ്കോപ്പൽ കൂരിയ



ജീവിതത്തിന്റെ ജപമണിയിൽ വിശുദ്ധിയുടെ പ്രകാശരഹസ്യങ്ങൾ കൂട്ടിച്ചേർത്ത വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പ ഈ കാലഘട്ടത്തിന്റെ അതുല്യ സമ്മാനമാണ്. തീർത്ഥാടകനായിരുന്ന പാപ്പ തന്റെ വിശുദ്ധിയുടെ പ്രഭയിലൂടെ ആ യാത്ര തുടരുകയാണ്. യോഹന്നാൻ ശ്ലീഹായുടെ കറയുറ്റ ദൈവസ്നേഹവും, പൗലോസ് അപ്പസ്തോലന്റെ അനന്യസാധാരണമായ പരസ്നേഹ-പ്രേഷിത തീക്ഷ്ണതയും പേരിലും ജീവിതത്തിലും സമന്വയിപ്പിക്കുവാൻ കഴിഞ്ഞുവെന്നുള്ളതാണ് ആ ജീവിതത്തിന്റെ വ്യത്യസ്തത. കാലം സമ്മാനിച്ച അനാഥത്വത്തിന്റെ നീർപ്പോളയിൽ, പരിശുദ്ധ ദൈവമാതാവിന്റെ മുമ്പിൽ മുട്ടുകുത്തി ''ഞാൻ മുഴുവൻ നിന്റേത്'' എന്ന ആദർശം താക്കോൽ വാക്യമായി മാറ്റിയ ഒരു ധന്യജീവിതം.

മണ്ണിനെ ചുംബിച്ച, മനുഷ്യനെ സ്നേഹിച്ച, കണ്ണുനീരുകൊണ്ട് പാദം കഴുകിയ, ദിവ്യകാരുണ്യത്തിന്റെ സ്നേഹിതനായ, കുട്ടികളുടെയും യുവജനങ്ങളുടെയും ആവേശമായ, വെടിയുണ്ടയ്ക്ക് പിന്നിലെ മനുഷ്യന്റെ മനസ്സറിഞ്ഞ, അനേകരെ വിശുദ്ധപദവിയിലേക്കുയർത്തിയ, കുടുംബങ്ങളുടെ പാപ്പ അതിവേഗം വിശുദ്ധപദവിയിലേക്ക് ഉയർത്തപ്പെട്ടത് കേവലം യാദൃശ്ചികമല്ല, മറിച്ച്, അത് വലിയ ഒരു ദൈവനിയോഗം തന്നെ. നാം കണ്ടിട്ടുള്ള, കേട്ടിട്ടുള്ള, നമ്മുടെ വിളിപ്പുറത്തുള്ള വിശുദ്ധ ജോൺ പോൾ രണ്ടാമൻ പാപ്പായുടെ മാദ്ധ്യസ്ഥ്യ വിശ്വാസ തീർത്ഥാടനത്തിൽ നമുക്കു വഴിവെളിച്ചം പകരട്ടെ.

**പൗരസ്ത്യ സഭകളെ, പ്രാദേശിക സഭകളെ പ്രണയിച്ച മഹാ ഇടയൻ**

കാതോലികവും, ശ്ലൈഹികവും, ഏകവും, വിശുദ്ധവുമായ തിരുസഭയുടെ സത്തയും സാരാംശവും അതിന്റെ അർത്ഥത്തിലും ആഴത്തിലും ജോൺ പോൾ മാർപാപ്പ ഉൾക്കൊണ്ടിരുന്നു. തന്റെ 27 വർഷത്തെ മഹാ ഇടയ ശുശ്രൂഷയിൽ പൗരസ്ത്യ സഭകളെയും പ്രാദേശിക സഭകളെയും അദ്ദേഹം നെഞ്ചോടു ചേർത്തു. അവയുടെ വിശിഷ്ടമായ ആരാധനാ സമ്പത്തിനെയും, പൗരാണിക പാരമ്പര്യത്തെയും പാപ്പ നിത്യം പ്രശംസിച്ചിരുന്നു. 129 രാജ്യങ്ങളിൽ താൻ നടത്തിയ തീർത്ഥാടന യാത്രകളിൽ ഇക്കാര്യത്തിൽ സംലഭ്യമായ എല്ലാ സാഹചര്യങ്ങളെയും പരമാവധി ഉപയോഗപ്പെടുത്താൻ അദ്ദേഹം പരിശ്രമിച്ചിട്ടുണ്ട്. ഒരോ സഭാസമൂഹത്തെ കുറിച്ച് പഠിക്കുവാനും, അവ നേരിടുന്ന കാലിക പ്രശ്നങ്ങളെ അഭിസംബോധന ചെയ്യുവാനുമുള്ള ആർജ്ജവത്വം പാപ്പ എന്നും പ്രകടമാക്കി. ഇവയൊക്കെ വിവിധ സഭാസമൂഹവുമായുള്ള അദ്ദേഹത്തിന്റെ ബന്ധം സുദൃഢമാക്കിയെന്നുള്ളതിനു രണ്ടു പക്ഷമില്ല.

പ്രാദേശിക സഭകൾ അതിർത്തികൾക്കപ്പുറം നടത്തേണ്ട സുവിശേഷ പ്രവർത്തനത്തെ ആസ്പദമാക്കി 1988 ൽ അദ്ദേഹം ഭാരതത്തിലെ മെത്രാൻമാർക്ക്



അയച്ച സർക്കുലർ പാപ്പായുടെ ഹൃദയ വിശാലതയാണ് വെളിപ്പെടുത്തുക. 1990 ൽ പൗരസ്ത്യ കാനോൻ സംഹിതയുടെ പ്രകാശനത്തിലൂടെ പൗരസ്ത്യ സഭകളുടെ നൈയാമിക അടിസ്ഥാനമിട്ടു. ചുരുക്കത്തിൽ, പൗരസ്ത്യ സഭകളെയും, പ്രാദേശിക സഭകളെയും, പാശ്ചാത്യ സഭകളെയും എല്ലാം ഉൾക്കൊള്ളുന്ന, വളർത്തുന്ന ഒരു ക്രിസ്തു കേന്ദ്രീകൃതമായ സഭാ ശാസ്ത്രത്തിന്റെ വക്താവായിരുന്നു പാപ്പാ.

### മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മനസ്സുതൊട്ടറിഞ്ഞ പാപ്പ

1932-ൽ ഹയരാർക്കി സ്ഥാപനത്തോടെ മ ല ങ്ക ര സുറിയാനി കത്തോലിക്കാസഭ ആഗോളസഭയിൽ മോത്രാപ്പോലീത്തൻ ഭരണ സംവിധാനമുള്ള ഒരു പ്രാദേശികസഭയായി എണ്ണപ്പെട്ടു. മെത്രാപ്പോലീത്താ തലവനായിട്ടുള്ള സ്വയാധികാര സഭകളാണ് മെത്രാപ്പൊലീത്തൻ സ്വയാധികാര സഭകൾ (പൗരസ്ത്യ കാനൻ 155). ഈ സഭകൾ മാർപാപ്പയുടെ അധികാരത്തിലാണ് നിലകൊള്ളുക. ഇവിടെ മെത്രാൻമാരെയും മെത്രാപ്പോലീത്താമാരെയും മാർപാപ്പയാണ് നിയമിക്കുക. മേലദ്ധ്യക്ഷൻമാരുടെ സമിതിയാണ് ഈ സഭയിൽ മെത്രാപ്പോലീത്താമാരെ ഭരണകാര്യങ്ങളിൽ സഹായിക്കുന്നത്.

ഇതിൽ നിന്നും മലങ്കര സുറിയാനി കത്തോലിക്കാസഭ ഒരു മെത്രാപ്പോലീത്തൻ സ്വയാധികാര സഭയെന്ന നിലയിൽ പരിശുദ്ധ പിതാവുമായി ഗാഢമായി ബന്ധപ്പെട്ടിരുന്നുവെന്നുള്ളത് ഊഹിക്കാവുന്നതേയുള്ളൂ. 1978-ൽ പത്രോസിന്റെ സിംഹാസനത്തിൽ ആരൂഢനായ ജോൺ പോൾ രണ്ടാമൻ പാപ്പാ, 1955 മുതൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനായിരുന്ന ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുമായി വളരെ വ്യക്തിപരമായ ഒരു അടുപ്പവും ബന്ധവും കാത്തുസൂക്ഷിച്ചിരുന്നു.

വ്യക്തിപരമായ സാക്ഷ്യമാണ് ഈ നിഗമനത്തിന്റെ അടിസ്ഥാനം. 1992 മുതൽ 1996 വരെ റോമിൽ ഉപരിപഠനം നടത്തുന്ന അവസരത്തിലും, 1988-ൽ പരിശുദ്ധ പിതാവ് തിരുവനന്തപുരം സന്ദർശിച്ചപ്പോൾ ആർച്ചുബിഷപ്പിന്റെ സെക്രട്ടറിയായിരുന്നതിൽ നിന്നും ഞാൻ തിരിച്ചറിഞ്ഞ ഒരു യാഥാർത്ഥ്യമാണിത്. റോമിൽ വച്ച് പരിശുദ്ധ പിതാവിനെ മൂന്നു തവണ ഏറ്റവും അടുത്ത് കാണുവാനും ആശിർവാദം സ്വീകരിക്കുവാനും ഭാഗ്യം സിദ്ധിച്ചു. ഈ മൂന്നു പ്രാവശ്യവും ഞാൻ സീറോ മലങ്കര സഭയിലെ വൈദികനാണെന്ന് എന്നെ പരിചയപ്പെടുത്തിയപ്പോൾ പരിശുദ്ധ പിതാവ് ''ബനഡിക്ട് മാർ ഗ്രിഗോറിയോസ്'' എന്നാണ് പ്രത്യുത്തരിച്ചത്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ചരിത്ര നാൾവഴികൾ സസൂക്ഷ്മം പരിശോധിച്ചാൽ അവളുടെ ശീഘ്രമായ വളർച്ചയിൽ വിശുദ്ധ ജോൺ പോൾ രണ്ടാമന്റെ വലിയ പങ്ക് സുവിദിതമാകും. ''ആഗോള സഭയിൽ ഏറ്റവും ശീഘ്രം വളരുന്ന സഭ'' എന്ന ലോകസമക്ഷം ഈ സഭയ്ക്ക് സാക്ഷ്യം നൽകിയ ആ പുണ്യപുരുഷനോട് മലങ്കരമക്കൾ എത്രമാത്രം കടപ്പെട്ടിരിക്കുന്നു എന്ന് പറയേണ്ടതില്ലല്ലോ. ഈ സഭാസമൂഹവുമായി പാപ്പാ ഓദ്യോഗികമായി ബന്ധപ്പെട്ട ഏതാനും ചരിത്ര മുഹൂർത്തങ്ങളെ രേഖപ്പെടുത്തുവാൻ ഞാൻ ആഗ്രഹിക്കുന്നു.

#### 1. ആദ് ലിമ്നാ സന്ദർശനം

പ്രാദേശിക സഭാ തലവൻമാർ മാർപാപ്പയുമായി അടുത്ത ബന്ധം പുലർത്തണം. സഭാനിയമമനുസരിച്ച് അഞ്ചുവർഷം കൂടുമ്പോൾ മെത്രാപ്പോലീത്താമാർ റോമിൽ പോയി പത്രോസ് പൗലോസ് ശ്ലീഹൻമാരുടെ കബറിടങ്ങൾ വണങ്ങുകയും പത്രോസിന്റെ പിൻഗാമിയായ മാർപാപ്പയെ സന്ദർശിക്കുകയും വേണം. ഇങ്ങനെയുള്ള സന്ദർശനത്തിൽ സഭാതലവന് സ്വന്തം സഭയിലുള്ള മെത്രാൻമാരെ കൂടെ ചേർക്കാവുന്നതാണ്. ഇത്തരമുള്ള ഔദ്യോഗിക സന്ദർശനമാണ് ആദ് ലിമ്നാ (ad limna) സന്ദർശനം എന്നതുകൊണ്ട് അർത്ഥമാക്കുക (പൗരസ്ത്യ കാനൻ 163, 208). ഇപ്രകാരം മലങ്കര സുറിയാനി കത്തോലിക്കാ സഭാദ്ധ്യക്ഷൻ ജോൺ പോൾ രണ്ടാമൻ പാപ്പായുമായി നടത്തിയ രണ്ട് സന്ദർശനങ്ങൾ താഴെപ്പറയുന്നവയാണ്:

#### a. 1985 ഡിസംബർ 19

സീറോ മലബാർ, സീറോ മലങ്കര കത്തോലിക്കാ സഭകളിലെ പിതാക്കൻമാർ സംയുക്തമായി നടത്തിയ ഒരു സന്ദർശനമായിരുന്നു ഇത്. പുണ്യശ്ലോകനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ നടത്തപ്പെട്ട ഈ സന്ദർശനത്തിൽ പരിശുദ്ധ പിതാവ് നടത്തിയ അഭിസംബോധനയുടെ പ്രസക്ത ഭാഗങ്ങൾ ഇപ്രകാരമാണ്. ''ഹൃദയപൂർവ്വം നിങ്ങളേവരെയും ഞാൻ ഇവിടേക്കു സ്വാഗതം ചെയ്യുന്നു. ആഗോളസഭയുമായുള്ള നിങ്ങളുടെ വലിയ ബന്ധവും കൂട്ടായ്മയുമാണ് ഈ സന്ദർശനത്തിലൂടെ പ്രതിഫലി

ക്കുന്നത്. നിങ്ങളിലൂടെ നിങ്ങൾ പ്രതിനിധാനം ചെയ്യുന്ന സഭയെ മുഴുവനും ഞാൻ ആശ്ലേഷിക്കുന്നു. ഒരേ മണ്ണിൽ, രണ്ടു പുരാതന പൈതൃകത്തിൽ ഐക്യത്തോട് വളരുന്ന രണ്ടു സഭകൾ....... ഈ സഭകൾ അതിന്റെ ആരാധനാക്രമത്തിലും, ആത്മീയപൈതൃകത്തിലും, ശിക്ഷണരീതികളിലും തനതായ വ്യക്തിത്വം പുലർത്തുന്നു..... വിദ്യാഭ്യാസം, സാമൂഹികം, വൈദികപരിശീലനം തുടങ്ങിയ മേഖലകളിൽ നിങ്ങൾ കാട്ടുന്ന ഔത്സുകൃത്തെ ഞാൻ അനുമോദിക്കുന്നു....... സീറോ മലങ്കര കത്തോലിക്കാസഭയുടെ ദൈവശാസ്ത്ര പരിശീലന കേന്ദ്രമായി തിരുവനന്തപുരത്തു സ്ഥാപിതമായിരിക്കുന്ന സെന്റ് മേരീസ് മലങ്കര സെമിനാരി അഭിനന്ദനാർഹം തന്നെ..."

**b. 2013 മെയ് 13**

ഭാഗ്യ സ്മരണാർഹനായ സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിലാണ് ഈ രണ്ടാം സന്ദർശനം നടക്കുക. പാപ്പാ നൽകിയ അഭിസംബോധനയിലെ പ്രസക്ത ഭാഗങ്ങൾ ചുവടെ ചേർക്കുന്നു:

"ഈ അവസരത്തിൽ, എന്റെ മുൻഗാമി 11-ാം പീയുസ് മാർപാപ്പാ 70 വർഷത്തിനു മുമ്പ് നിങ്ങളുടെ സഭയെ സ്വീകരിച്ച അതേ ഊഷ്മളതയോടെ നിങ്ങളെ ഞാനും സ്വാഗതം ചെയ്യുന്നു........ ഇതുവഴി നിങ്ങളുടെ വൈദികർ, സന്യസ്തർ, ദൈവജനം ഇവരൊക്കെയുമായി ഞാൻ കൂടുതൽ അടുത്തിരിക്കുകയാണ്. ഐക്യത്തിന്റെ അപ്പസ്തോലനായ ആർച്ചുബിഷപ്പ് മാർ ഈവാനിയോസിന്റെ 50-ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് പരിശുദ്ധ പത്രോസ് പൗലോസ് ശ്ലീഹൻമാരുടെ കബറിങ്കൽ നിങ്ങൾ എത്തിച്ചേർന്നത് നാം ഒന്നാണെന്നുള്ളതിന്റെ അടയാളമാണ്. സഭാമക്കളുടെ മുഴുവൻ ആശംസകളറിയിച്ച സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്തായെ ഞാൻ ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു..." ഈ അവസരത്തിൽ വളരെ ചുരുങ്ങിയ കാലയളവിൽ ദൈവം നിങ്ങളുടെ സഭയ്ക്കു നൽകിയ അതുല്യമായ നന്മകളെ ദൈവ തിരുമുൻപിൽ നന്ദിയോടെ ഞാൻ സ്മരിക്കുന്നു. ആഗോള സഭയിൽ ഏറ്റം ശീഘ്രമായി വളരുന്ന ഒരു സഭയാണ് നിങ്ങളുടെത്. ഈ സഭയിലെ സമ്പന്നമായ ദൈവവിളികളും, സാമൂഹിക-വിദ്യാഭ്യാസ-ആതുര മേഖലകളിലുള്ള തീക്ഷ്ണമായ പ്രവർത്തനങ്ങളുമൊക്കെ ഇത് വിളിച്ചറിയിക്കുന്നു......... വളരെ പുരാതനവും അമൂല്യവുമായ നിങ്ങളുടെ ആരാധാന പൈതൃകം സഭയുടെ മുഴുവൻ നിധിയാണ്......"

**2. പാപ്പ സെന്റ് മേരീസ് ഭദ്രാസന ദേവാലയത്തിൽ**

തീർത്ഥാടകനായ ജോൺപോൾ പാപ്പാ സന്ദർശിച്ച 29-ാംമത്തെ രാജ്യമാണ് ഇന്ത്യ. 1986 ഫെബ്രുവരി 1 മുതൽ 8 വരെ അദ്ദേഹം ഭാരതത്തിൽ ചിലവഴിച്ചു. 8-ാം തീയതി ശനിയാഴ്ച ഉച്ചയ്ക്ക് 3. 30 ന് തിരുവനന്തപുരം സെന്റ് മേരീസ് ഭദ്രാസന ദേവാലയത്തിന്റെ പ്രധാന കവാടത്തിൽ എത്തിച്ചേർന്ന് പാപ്പായെ അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി പൂമാലയണിയിച്ചു സ്വീകരിച്ചു. സഭയിലെ എല്ലാ പിതാക്കൻമാരും ഒത്തു ചേർന്ന് പാപ്പായ്ക്ക് ദേവാലയത്തിൽ ആരാധാന നിർഭരമായ വരവേൽപ്പ് നൽകി. ബലി പീഠത്തിനു മുന്നിലെത്തിയ പാപ്പ മുട്ടു കുത്തി തറ ചുംബിച്ചു. ഏറെ നേരം മൗനമായി പ്രാർത്ഥനയിൽ മുഴുകി. മനസ്സിൽ പച്ച കെടാതെ നിൽക്കുന്ന ഒരു പിടി ചരിത്ര സ്മരണകളാണിവ.

ശ്രേഷ്ഠാചാര്യർ, വൈദികർ, സന്യസ്തർ, പതിനായിരക്കണക്കിനുള്ള വിശ്വാസി സമൂഹം ഇവരുടെ സാന്നിദ്ധ്യത്തിൽ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത സഭയുടെ നാമത്തിൽ പാപ്പായെ ഔദ്യോഗികമായി സ്വാഗതം ചെയ്തു. തുടർന്ന്, നിറഞ്ഞു കവിഞ്ഞ സദസ്സിനെ പരിശുദ്ധ പിതാവ് അഭിസംബോധന ചെയ്തു. "ഈ ഭദ്രാസന ദേവാലയം സന്ദർശിക്കാൻ സാധിച്ചതിൽ ഞാൻ അതീവ സന്തോഷവാനാണ്. ഞാൻ ഹൃദയം കൊണ്ട് ആഗ്രഹിച്ചതിലും കുറച്ചു സമയം മാത്രമേ എനിക്കിവിടെ ആയിരിക്കാൻ കഴിഞ്ഞുള്ളു. എങ്കിലും, സഭയുടെ ആസ്ഥാന ഭദ്രാസന ദേവാലയ സന്ദർശനം എനിക്കാനന്ദം പകരുന്നു. ഇവിടെ കബറടങ്ങിയിരിക്കുന്ന ആർച്ചുബിഷപ്പ് മാർ ഈവാനിയോസിന്റെ ഓർമ്മയ്ക്ക് മുന്നിൽ ഞാൻ ശിരസ്സ് നമിക്കുന്നു. ക്രൈസ്തവ സമൂഹത്തിന്റെ പരിപൂർണ്ണമായ ഐക്യമായിരുന്നു അത്യുത്സാഹിയായിരുന്നു ആ ശ്രേഷ്ഠാചാര്യന്റെ ജീവിത സ്വപ്നം. സഭയുടെ സുപ്രധാനമായ നിയോഗവും ഈ ഐക്യം തന്നെ. ക്രിസ്തുനാഥന്റെ ഐക്യത്തിനായുള്ള പ്രാർത്ഥനയും, അതിനായി അവിടുന്ന് സ്വയം ബലിയായി തീർന്നതും നാം ഓർമിക്കണം. ഐക്യത്തിനായുള്ള ശുശ്രൂഷയിൽ നാം ഒരിക്കലും തളരാൻ പാടില്ല...... പരിശുദ്ധ ദൈവമാതാവിന്റെ പ്രത്യേക മാദ്ധ്യസ്ഥ്യം ഇതിനായി നമുക്ക് യാചിക്കാം. സർവ്വശക്തനായ ദൈവം തന്റെ സന്തോഷവും സമാധാനവും കൊണ്ട് നിങ്ങളെ ഏവരേയും നിറക്കട്ടെ".

തുടർന്ന്, ശംഖുമുഖം കടൽത്തീരത്തു തടിച്ചു കൂടിയ ലക്ഷക്കണക്കിന് ജനാവലിയെ പരിശുദ്ധ പിതാവ് അഭിസംബോധന ചെയ്തു. തദവസരത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയെക്കുറിച്ച് പരിശുദ്ധ പിതാവ് ഉദ്ബോധിച്ചത് ഇവിടെ പ്രത്യേകം പ്രസ്താവ്യമത്രേ. "അപ്പോസ്തോലനായ തോമാശ്ലീഹയാൽ നിങ്ങളുടെ



വിശ്വാസി സമൂഹം രൂപപ്പെട്ടു. ക്രിസ്തുവിനെ അനുധാവനം ചെയ്തവരെ ക്രിസ്ത്യാനികളെന്ന് ആദ്യം വിളിച്ച അന്തോക്യൻ സഭയുടെ ആരാധാന പൈതൃകമാണ് നിങ്ങളുടേത്. 16-ാം നൂറ്റാണ്ടുവരെ ഈ സഭ പത്രോസിന്റെ സിംഹാസനവുമായി ബന്ധത്തിലായിരുന്നു. കാലാന്തരത്തിൽ പലവിധ കാരണങ്ങളാൽ ഈ ഐക്യം നഷ്ടപ്പെട്ടു. പുനരൈക്യത്തിന്റെ അർത്ഥവും ആഴവും ആവശ്യകതയും ഉൾക്കൊണ്ട് തീഷ്ണമതിയായ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്, 11-ാം പീയൂസ് മാർപാപ്പയുമായി ബന്ധപ്പെട്ടു ഐക്യം വീണ്ടെടുത്തു. 1932-ൽ അവർ തമ്മിലുള്ള കൂടിക്കാഴ്ചയും സാദ്ധ്യമായി......"

"സഭയുടെ തുടർന്നുള്ള വളർച്ച വിസ്മയനീയമാണ്. പരിശുദ്ധ അമ്മയുടെ നാമത്തിൽ ഈ സഭയ്ക്കായി സ്ഥാപിതമായ മലങ്കര മേജർ സെമിനാരി ഇതിന് ഉദാഹരണമാണ്........ 1980 ൽ ഈ സഭയുടെ സുവർണ്ണ ജൂബിലി ആഘോഷത്തിന് എന്റെ പ്രതിനിധിയായി അത്യുന്നത കർദ്ദിനാൾ റൂബിൻ തിരുമേനിയെ അയക്കാൻ കഴിഞ്ഞതിൽ സന്തോഷിക്കുന്നു. ഇന്ന് സഭാ മക്കളെ നേരിൽ സന്ദർശിക്കുവാൻ ലഭിച്ച ദൈവ കൃപയ്ക്ക് നന്ദി. നിങ്ങളുടെ വിശ്വാസ ജീവിതത്തെയും, പാരമ്പര്യത്തോടുള്ള വിശ്വസ്തതയേയും, സഹോദര സഭാസമൂഹങ്ങളോടുള്ള സൗഹൃദത്തെയും ഞാൻ ഹൃദയ പൂർവ്വം അനുമോദിക്കുന്നു. ത്രിത്വൈക കൂട്ടായ്മയുടെ അരൂപിയിൽ, എല്ലാവരും ഒന്നായിത്തീരുവാനുള്ള ക്രിസ്തു നാഥന്റെ പ്രാർത്ഥന, അതിന്റെ പൂർണ്ണതയിൽ ഫലമണിയട്ടെ."

**3. മലങ്കരയ്ക്ക് ഒരു മേജർ സെമിനാരി**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തനതായ പാരമ്പര്യത്തിലും ആരാധനാ പൈതൃകത്തിലും ദൈവശാസ്ത്രധാരയിലും ദൈവീക പരിശീലനം നടത്തപ്പെടണമെന്ന അവബോധം മേജർ സെമിനാരി സ്ഥാപനമെന്ന നിയോഗത്തിന് വഴിവെട്ടമായി. ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ സഭയുടെ ന്യായമായ ഈ അഭിലാഷം 1983-ൽ പരിശുദ്ധ ജോൺ പോൾ രണ്ടാമൻ പാപ്പായെ ഔദ്യോഗികമായി അറിയിച്ചു. 1984-സെപ്തംബർ 8-ന് പരിശുദ്ധ ദൈവമാതാവിന്റെ നാമത്തിൽ സെമിനാരി സ്ഥാപിക്കാനുള്ള അനുവാദം പാപ്പ നൽകി (prot. No. 87/83). 1986-ൽ ഫെബ്രുവരി 8-ന് പട്ടം ഭദ്രാസന ദേവാലയത്തിൽ വച്ച് പരിശുദ്ധ പിതാവുതന്നെ അതിന്റെ അടിസ്ഥാന ശില ആശീർവദിച്ചു നൽകുകയും ചെയ്തു. ഇതിനോടകം 375 വൈദികരെ രൂപപ്പെടുത്തുവാൻ ഈ പരിശീലന ഭവനത്തിനു സാധിച്ചുവെന്നുള്ളതും ദൈവതിരുമുൻപിൽ നന്ദിയോടെ നാം അനുസ്മരിക്കണം.

**4. ശ്രേഷ്ഠാചാര്യ നിയമനങ്ങളും രൂപതാ വിഭജനങ്ങളും**

മുൻ സൂചിപ്പിച്ചതുപ്പോലെ മലങ്കര സുറിയാനി കത്തോലിക്കാ സഭാ 2005 വരെ മെത്രാപ്പോലീത്തൻ സ്വയാധികാര സഭയായിരുന്നല്ലോ. പരിശുദ്ധ പിതാവിന്റെ നേരിട്ടുള്ള അധികാരത്തിൻ കീഴിലായിരുന്ന ഈ സഭയിലെ അതുവരെയുള്ള മെത്രാൻ നിയമനങ്ങളും രൂപതാ വിഭജനങ്ങളുമെല്ലാം നടത്തപ്പട്ടത്. പരിശുദ്ധ ജോൺ പോൾ പാപ്പായുടെ കാലത്ത് അദ്ദേഹത്തിന്റെ കയ്യൊപ്പോടെ മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ നടന്ന എപ്പിസ്കോപ്പൽ നിയമനങ്ങളും പ്രവശ്യാ വിഭജനങ്ങളും ഇത്തരുണത്തിൽ അനുസ്മരിക്കുക സമുചിതം തന്നെ.

1. 1978 ഒക്ടോബർ 28 ന് തിരുവല്ലാ രൂപത വിഭജിച്ച് ബത്തേരി രൂപത സംസ്ഥാപിതമായി. അതോടനുബന്ധിച്ച് തിരുവല്ലാ രൂപതയുടെ മേലദ്ധ്യക്ഷനായി ഐസക് മാർ യൂഹാനോൻ മെത്രാപ്പോലീത്തായും, ബത്തേരി രൂപതയുടെ സാരഥിയായി സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്തായും നിയമിതരായി.

2. 1980 ഡിസംബർ 27 ന് ലോറൻസ് മാർ എഫ്രേം മെത്രാൻ തിരുവനന്തപുരം അതിരൂപതയുടെ സഹായ മെത്രാനായി.

3. 1988 ആഗസ്റ്റ് 6 ന് തിരുവല്ലാ ഭദ്രാസന അദ്ധ്യക്ഷനായി ഗീവർഗ്ഗീസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ നിയമിതനായി.

4. 1995 ഡിസംബർ 14 ന് സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്താ തിരുവനന്തപുരം അതിഭദ്രാസനാധിപനും സഭയുടെ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പുമായി നിയമിക്കപ്പെട്ടു. 1996 ജനുവരി 9 ന് വന്ദ്യ പിതാവ് പരിശുദ്ധ പിതാവിൽ നിന്ന് കൂട്ടായ്മയുടെ പ്രതീകമായ "പാലിയം" സ്വീകരിച്ചു.

5. 1996 ഫെബ്രുവരി 5 ന് ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ ബത്തേരി രൂപതാദ്ധ്യക്ഷനായി നിയമിക്കപ്പെട്ടു.

6. 1996 ഡിസംബർ 16 ന് തിരുവനന്തപുരം അതിഭദ്രാസനം വിഭജിച്ച് മാർത്താണ്ഡം രൂപത സ്ഥാപിതമാകുകയും ലോറൻസ് മാർ എഫ്രേം മെത്രാപ്പോലീത്താ രൂപതയുടെ മേലദ്ധ്യക്ഷനാകുകയും ചെയ്തു.

7. 1997 ജൂലൈ 17 ന് തോമസ് മാർ കൂറിലോസ് എപ്പിസ്കോപ്പാ തിരുവല്ലാ ഭദ്രാസനത്തിന്റെ സഹായ മെത്രാനായി നിയമിക്കപ്പെട്ടു.

8. 1998 ജൂൺ 29 ന് യൂഹാനോൻ മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്ത മാർത്താണ്ഡം രൂപതയുടെ മെത്രാനായും, ജോഷ്വാ മാർ ഇഗ്നാത്തിയോസ് എപ്പിസ്കോപ്പാ തിരുവനന്തപുരം അതിരൂപതയുടെ സഹായ മെത്രാനായും നിയമിതരായി.

9. 2001 ജൂൺ 18 ന് ഐസക് മാർ ക്ലിമീസ് മെത്രാപ്പോലീത്ത സീറോ മലങ്കര കത്തോലിക്കാ സഭയുടെ തെക്കേ അമേരിക്കയിലേയും യൂറോപ്പിലെയും അപ്പസ്തോലിക സന്ദർശകനായും, തിരുവനന്തപുരം അതിരൂപതയുടെ സഹായമെത്രാനായുംനിയമിക്കപ്പെട്ടു.

10. 2003 ജനുവരി 15 ന് തിരുവല്ല രൂപത വിഭജിച്ച് മൂവാറ്റുപുഴ രൂപത നിലവിൽ വരികയും, അഭിവന്ദ്യ

തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത അതിന്റെ പ്രഥമ മെത്രാപ്പോലീത്തയായി നിയമിക്കപ്പെടുകയും ചെയ്തു.

11. 2003 ഒക്ടോബർ 11 ന് ഐസക് മാർ ക്ലീമീസ് മെത്രാപ്പോലീത്ത തിരുവല്ലാ ഭദ്രാസനത്തിന്റെ മേലദ്ധ്യക്ഷനായി.

12. 2005 ജനുവരി 5 ന് ജോസഫ് മാർ തോമസ് മെത്രാപ്പോലീത്ത തെക്കേ അമേരിക്ക യൂറോപ്പ് ഇവിടങ്ങളിലെ അപ്പസേതോലിക സന്ദർശകനായും തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സഹായ മെത്രാനായും നിയമിക്കപ്പെട്ടു.

**5. മഹാജൂബിലി മഹത് സംഗമം**

2000 നവംബർ 20-ന് മഹാജൂബിലി വർഷത്തിന്റെ ഭാഗമായി ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് മെത്രാപ്പോലിത്തായുടെ നേതൃത്വത്തിലുള്ള മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ തീർത്ഥാടകരെയും റോമിൽ ഡലഷിൻ കോളജിലെ വിദ്യാർത്ഥികളെയും സ്റ്റാഫിനെയും പരിശുദ്ധ പിതാവ് റോമിൽ വച്ച് നേരിൽ കാണുകയും അവരെ അഭിസംബോധന ചെയ്യുകയും ചെയ്തു. തദവസരത്തിൽ നൽകിയ സന്ദേശത്തിന്റെ പ്രസക്ത ഭാഗങ്ങൾ ഇപ്രകാരമാണ്: ''മഹാജൂബിലി പ്രമാണിച്ച് ഇന്ത്യയിൽ നിന്നും വിശുദ്ധ പത്രോസ് പൗലോസ് ശ്ലീഹൻമാരുടെ കബറിടത്തിൽ പ്രാർത്ഥിക്കുവാനായി നിങ്ങൾ കടന്നുവന്നിരിക്കുന്നു. ഇതു ക്രിസ്തുവിലുള്ള നമ്മുടെ കൂട്ടായ്മയുടെ പ്രതീകമാണ്..... എഴുപതു വർഷങ്ങൾക്കു മുമ്പ് ആർച്ചുബിഷപ്പ് മാർ ഈവാനിയോസും മാർ തെയോഫിലോസ് മെത്രാപ്പോലീത്തയും അനുചരൻമാരും പത്രോസിന്റെ സിംഹാസനുമായുള്ള കൂട്ടായ്മ അതിന്റെ പൂർണ്ണതയിൽ വീണ്ടെടുത്തു...... പുരാതനമായ അപ്പോസ്തോലിക അടിസ്ഥാനത്തിൽ ഉറപ്പിക്കപ്പെട്ട നിങ്ങളുടെ വിശ്വാസജീവിതം സമ്പന്നമായ ആരാധനാ പൈതൃകത്തിൽ അധിഷ്ടിതമാണ്..... അജപാലന രംഗത്തും, ദൈവവിളിയുടെ കാര്യത്തിലും, സാമൂഹ്യ മേഖലയിലും ഈ സഭ അനുഗ്രഹകരമായി മുന്നേറുന്നു.....''

**6. മേജർ ആർക്കി എപ്പിസ്കോപ്പൽ സ്ഥാനലബ്ധി**

2005 ഫെബ്രുവരി 10 മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ചരിത്രത്തിൽ സുവർണ്ണ അക്ഷരങ്ങളിൽ കുറിക്കപ്പെടേണ്ട ദിനമാണ്. അതെ! മെട്രാപ്പോലീറ്റൻ സഭ മേജർ ആർക്കി എപ്പിസ്കോപ്പൽ സ്ഥാനത്തേക്കും, മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ് മേജർ ആർച്ചുബിഷപ്പ് പദവിയിലേക്കും ഉയർത്തപ്പെട്ട ദിവസം. പരിശുദ്ധ പിതാവ് ജോൺ പോൾ രണ്ടാമൻ പാപ്പ തന്റെ ''ആബ് ഇപ്സോ സാൻതോ തോമ്മാ'' (ab ipso sancto Thoma) എന്ന പേപ്പൽ ബൂളായിലൂടെയാണ് ഈ ചരിത്ര പ്രഖ്യാപനം വിളംബരം ചെയ്തത്. ഇതുവഴി ഒരു വ്യക്തിഗതസഭയെന്ന നിലയിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭ സുന്നഹദോസ് സംവിധാനത്തിലൂടെ ഉൾഭരണ സ്വാതന്ത്ര്യമുള്ള ഒരു സഭയായി. സഭയുടെ തലവന് തദ്വാര പാത്രിയർക്കീസിനു അടുത്തുള്ള അധികാര അവകാശങ്ങളും സംലഭ്യമായി. പരിശുദ്ധ പിതാവിന്റെ വിശാലമായ സഭാദർശനവും ഈ സഭയോടുള്ള പ്രത്യേക വാൽസല്യവുമാണ് അംഗീകാരങ്ങളുടെ അടിസ്ഥാനമെന്നതിൽ രണ്ടുപക്ഷമില്ല. മലങ്കര സഭയ്ക്ക് ആഗോള സഭയിൽ ലഭിച്ച വലിയ ആദരവും അംഗീകാരവുമാണിത്. അതിലുപരി, സഹോദരീ സഭകൾക്കിടയിൽ ഈ പദവികൾ അഭിമാനത്തിന്റെയും പ്രതീക്ഷയുടെയും കാഹളധ്വനിയായി. അതെ! മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ചരിത്രം മാറ്റിക്കുറിച്ച ആ വലിയ മുക്കുവനെ ആർക്കു വിസ്മരിക്കാനാവും.

**ഉപസംഹാരം**

ഏതാണ്ട് എട്ടര പതിറ്റാണ്ടോളം ദീർഘിച്ച പുണ്യജീവിത യാത്രയിൽ 27 വർഷം സഭയുടെ മഹാ ഇടയനായി വിരാചിച്ച പാപ്പ തന്റെ കാലഘട്ടത്തിലെ ഏറ്റവും സ്വാധീനമുള്ള ആത്മീയ തേജസ്സായിരുന്നു. വേലിക്കെട്ടുകളില്ലാതെ സൗഹൃദങ്ങളെ ഊട്ടി വളർത്തിയ പാപ്പ. വെല്ലുവിളികൾക്കിടയിലും ഈടുറ്റ വിശ്വാസ പ്രബോധനങ്ങളിലൂടെ സഭയ്ക്കു മാർഗ്ഗരേഖ നൽകിയ ധൈര്യശാലി. തിരിഞ്ഞുനോക്കുമ്പോൾ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ചരിത്രനാൾ വഴിയിൽ സൂര്യതേജസ്സോടെ വിശുദ്ധ ജോൺ പോൾ രണ്ടാമൻ ശോഭിക്കുന്നു. മലങ്കര മക്കളുടെ മനസ്സു തൊട്ടറിഞ്ഞ ഒരു പാപ്പ. ഈ സഭയെ ഹൃദയത്തിൽ കുറിച്ചിട്ട മഹാവിശുദ്ധൻ. നമ്രശിരസ്കരായി നമുക്കു പ്രാർത്ഥിക്കാം. വിശുദ്ധ ജോൺ പോൾ മാർപാപ്പയെ ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ!






# റൊങ്കാളിയുടെ ജീവിത വഴികൾ



**റവ. ഡോ. ജോളി വടക്കൻ**
സെക്രട്ടറി,കെ. സി. ബി. സി. മാധ്യമ കമ്മിഷൻ

ആധുനികയുഗത്തിൽ സഭയെ സധൈര്യം മുന്നോട്ടുനയിച്ച രണ്ട് അതുല്യപ്രതിഭകളെ ഈ കഴിഞ്ഞ ഏപ്രിൽ 27-ന് ഫ്രാൻസിസ് പാപ്പാ വിശുദ്ധപദവിയിലേക്ക് ഉയർത്തുകയുണ്ടായി. കത്തോലിക്കാസഭയിലെ ഈ നൂറ്റാണ്ടിലെ ഏറ്റവും അവിസ്മരണീയം എന്നു വിശേഷിപ്പിക്കപ്പെടുന്ന ഈ മഹാസംഗമത്തിൽ അഞ്ചുലക്ഷത്തിലധികം തീർത്ഥാടകരും പോപ്പ് എമിരിത്തൂസ് ബെനഡിക്റ്റ് പതിനാറാമനും സംബന്ധിക്കുകയുണ്ടായി. ഈ രണ്ടു വിശുദ്ധാത്മാക്കളിൽ ജോൺ ഇരുപത്തിമൂന്നാമൻ പാപ്പായെ പരിചയപ്പെടുത്താനുള്ള ശ്രമമാണ് ഈ ലേഖനത്തിൽ.



**ജനനവും ബാല്യവും**

ഇറ്റലിയിൽ ബർഗാമോക്ക് പത്തുകിലോമീറ്റർ അകലെ സ്ഥിതിചെയ്യുന്ന *സോത്തോ ഇൽ മോന്തേ* (മലയടിവാരം) ഗ്രാമത്തിൽ കർഷകനായ ജീയോവാന്നി ബറ്റിസ്റ്റയുടേയും മരിയന്നയുടെയും മകനായി 1881 നവംബർ 25-നാണ് ആഞ്ചലോ ജുസപ്പെ റൊങ്കാളി ജനിച്ചത്. മൂന്നു പെൺമക്കളുടെ ജനനത്തിനുശേഷം നാലാമനായി കടന്നുവന്ന മകനെ ഹർഷാരവങ്ങളോടെതന്നെയായിരുന്നു ആ കുടുംബം വരവേറ്റത്. ജനിച്ചദിവസംതന്നെ മാമ്മോദീസ സ്വീകരിച്ച് കത്തോലിക്കാസഭയിലെ അംഗമായിത്തീർന്നു എന്ന പ്രത്യേകതയും കുഞ്ഞു ജോണിന്റെ ജീവിതത്തിലുണ്ടായി. 19-ാം നൂറ്റാണ്ടിന്റെ അവസാനപാദത്തിൽ, ഒന്നാം ലോകമഹായുദ്ധത്തിന്റെ കെടുതിയിലായിരുന്ന ഇറ്റലിയിലെ പ്രത്യേകസാഹചര്യത്തിൽ ദാരിദ്ര്യത്തിന്റെയും അരക്ഷിതാവസ്ഥയുടെയും പിടിയിൽതന്നെയായിരുന്നു റൊങ്കാളി കുടുംബവും. തന്റെ ബാല്യം അനുസ്മരിച്ചുകൊണ്ട് പാപ്പാതന്നെ പറയുകയുണ്ടായി, 'ഞാൻ വളർന്നുവന്നത് അനുഗ്രഹപൂർണമായ ദാരിദ്ര്യത്തിന്റെ നടുവിലാണ്'. ഞങ്ങളുടെ ഭവനത്തിൽ ഞങ്ങൾക്ക് ആവശ്യമുള്ളതെല്ലാം ഉണ്ടായിരുന്നു. ഒന്നിനും ഒരു കുറവും ഞങ്ങൾക്കില്ലായിരുന്നു. പതിമൂന്നു മക്കളുള്ള ഒരു കുടുംബത്തിലെ മൂത്തമകനെന്ന നിലയിൽ പിന്തുടർച്ച നിലനിറുത്താനും വയലിൽ അദ്ധ്വാനിക്കാനും തനിക്കൊരു കൂട്ടായിയെന്ന് ആ പിതാവ് ആഗ്രഹിച്ചത് സ്വാഭാവികം മാത്രമായിരുന്നു. എന്നാൽ ആ കൊച്ചുഗ്രാമത്തിലെ ഒരു കർഷകനായി ഒതുങ്ങി ജീവിക്കുകയെന്നതല്ലായിരുന്നു ദൈവഹിതം. സഭയുടെ അതിർത്തികളില്ലാത്ത വയലേലകളിലേക്കാണ് പിതാവായ ദൈവം കൊച്ചു റൊങ്കാളിയെ കണ്ടുവച്ചത്. അനുസരണവും സമാധാനവും (obedientia et pax) എന്ന അവരുടെ കുടുംബത്തിന്റെ ആദർശം അവിടെ കല്ലിൽ കൊത്തിവച്ചിരുന്നു.

ആറു വയസ്സുള്ളപ്പോഴാണ് താമസസ്ഥലത്തുനിന്നും ഒന്നരമൈൽ അകലമുള്ള *കാർവിക്കോ* എന്ന സ്ഥലത്തുള്ള വിദ്യാലയത്തിൽ കുഞ്ഞായ ആഞ്ചലോ വിദ്യാഭ്യാസം ആരംഭിച്ചത്. പിയത്രോ എന്ന വൈദികന്റെ ശിക്ഷണവും തന്റെ ഇളയപ്പനായ സവേരിയോയുടെ സംരക്ഷണവും അനുഭവിച്ചുവളർന്ന ബാലനായ ആഞ്ചലോയുടെ മനസ്സിൽ നന്നേ ചെറുപ്പത്തിൽതന്നെ ആ ആഗ്രഹവും മൊട്ടിട്ടു: ഒരു വൈദികനാകണം. 'ആത്മാവിന്റെ യാത്ര' എന്ന ആധ്യാത്മിക ഡയറിക്കുറിപ്പുകളിൽ ജോൺ പാപ്പാ ഇങ്ങനെ കുറിച്ചുവച്ചിട്ടുണ്ട്. 'ഓർമ്മ വച്ചനാൾമുതൽ ഒരു വൈദികനായി ദൈവത്തെ ശുശ്രൂഷിക്കണമെന്ന് ഞാൻ ആഗ്രഹിച്ചിരുന്നു'.

**വൈദികാർത്ഥി**

പഠനത്തിൽ എടുത്തുപറയത്തക്ക സാമർത്ഥ്യമൊന്നും ഇല്ലായിരുന്നെങ്കിലും 11-ാം വയസ്സിൽ ആഞ്ചലോ ബെർഗാമോയിൽ സെമിനാരിയിൽചേർന്ന് പഠനമാരംഭിച്ചു. താപസവര്യരായ ആത്മീയഗുരുക്കന്മാരുടെ ശിക്ഷണവും പണ്ഡിതശ്രേഷ്ഠരായ അധ്യാപകരുടെ പരിശീലനവും കിട്ടിയപ്പോൾ തന്റെ വൈദികസ്വപ്നങ്ങൾ കൂടുതൽ മിഴിവുള്ളതാക്കിമാറ്റാൻ ആ വൈദികവിദ്യാർത്ഥിക്കു കഴിഞ്ഞു. ഇറ്റലിയിലെ പ്രസിദ്ധ എഴുത്തുകാരനായ അലക്സാണ്ടറോ മൻസോണിയുടെ കൃതികളും സുപ്രസിദ്ധ സംഗീതജ്ഞനായ വെർദിയുടെ കച്ചേരികളും ആഞ്ചലോ നന്നായി ആസ്വദിച്ചു. റോമാനഗരത്തിലെ ഉപരിപഠനം തന്റെ ജീവിതത്തിന് ഏറെ ഉപകാരപ്രദമായിരുന്നുവെന്ന് പിന്നീട് പാപ്പാ തന്റെ ഓർമ്മക്കുറിപ്പുകളിൽ കുറിച്ചിടുന്നുണ്ട്. 1904 ഓഗസ്റ്റ് 4-നാണ് ദൈവശാസ്ത്രപഠനം പൂർത്തിയാക്കി ആഞ്ചലോ തിരുപ്പട്ടം സ്വീകരിച്ചത്. തൊട്ട് പിറ്റേദിവസംതന്നെ നവപുരോഹിതനായ ആഞ്ചലോക്ക് തന്റെ ആദ്യകുർബാന അർപ്പിക്കാൻ വിശുദ്ധ പത്രോസിന്റെ കബറിടത്തിന്റെ മുകളിലുള്ള അൾത്താരയിൽതന്നെ അവസരം ലഭിച്ചുവെന്നത് ഒരു ഭാഗ്യമായി അദ്ദേഹം കണക്കാക്കുകയുണ്ടായി.

**നവവൈദികന്റെ പ്രഥമനിയോഗം**

ബെർഗമോയിലെ പുതിയ മെത്രാൻ റദീനി തെദസ്കി തന്റെ സെക്രട്ടറിയായി നിയമിച്ചത് സഭാനിയമത്തിൽ ഉപരിപഠനം നടത്തിക്കൊണ്ടിരുന്ന ആഞ്ചലോ അച്ചനെയായിരുന്നു. ഈ പിതാവുമൊത്തുള്ള സഹവാസമാണ് ആഞ്ചലോ അച്ചന്റെ പൗരോഹിത്യജീവിതത്തെക്കുറിച്ചുള്ള ദർശനങ്ങളെ പൂർണമായും മാറ്റിയത്. പിതാവും പുത്രനും തമ്മിലുള്ള ആത്മബന്ധംതന്നെയാണ് അവർ ഇരുവരും തമ്മിൽ ഉണ്ടായിരുന്നതെന്ന് തന്റെ ഡയറിക്കുറിപ്പുകളിൽ അദ്ദേഹം സൂചിപ്പിക്കുന്നുണ്ട്. രാഷ്ട്രീയസാമൂഹികമേഖലകളിൽ ഇടപെടാനുള്ള ധീരതയും ദരിദ്രരുടെ പക്ഷം ചേർന്ന് ശബ്ദമില്ലാത്തവർക്കുവേണ്ടി ശബ്ദിക്കാനുള്ള ആർജ്ജവത്വവും അദ്ദേഹം നേടിയെടുത്തത് ഈ കാലയളവിൽതന്നെയായിരുന്നു. മെത്രാസനമന്ദിരത്തിലെ ജോലിയോടൊപ്പം സെമിനാരിയിൽ സഭാചരിത്രപ്രൊഫസറായും അദ്ദേഹം സേവനമനുഷ്ഠിക്കുകയുണ്ടായി. തുടർന്ന് ഒന്നാംലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടപ്പോൾ നിർബന്ധിത സൈനികസേവനത്തിനായി അദ്ദേഹം അയയ്ക്കപ്പെടുകയും മുറിവേറ്റ സൈനികരെ ശുശ്രൂഷിക്കാനും അവർക്ക് ആത്മീയകാര്യങ്ങൾ നിർവഹിച്ചുകൊടുക്കാനുമുള്ള ദൗത്യവും അദ്ദേഹത്തിൽ നിക്ഷിപ്തമായി. ഏതൊരു ശുശ്രൂഷാമേഖലയും ദൈവനിശ്ചയമായി കണ്ട് നിർവഹിക്കാൻ അദ്ദേഹത്തിനു സാധിച്ചിരുന്നു.

**ബെർഗമോയിൽനിന്ന് വത്തിക്കാനിലേക്ക്**

ബെർഗമോയിലെ തന്റെ പൗരോഹിത്യശുശ്രൂഷാജീവിതത്തിനിടയിൽ ഫാദർ ആഞ്ചലോയെ സഭാനേതൃത്വത്തിന് ഏറെ സ്വീകാര്യനാക്കിമാറ്റിയ സന്ദർഭമായിരുന്നു 1920-ൽ ബെർഗമോയിൽവച്ചുനടന്ന ആറാമത് ദിവ്യകാ



രുണ്യ കോൺഗ്രസ്സ്. 5 ദിവസം നീണ്ടുനിന്ന ഈ ദിവ്യകാരുണ്യകോൺഗ്രസ്സിലെ സംഘാടകസമിതിയിൽ വളരെ നിർണായകമായ പങ്കു വഹിച്ച ആഞ്ചലോ അച്ചനെ വിശ്വാസപ്രഘോഷണസംഘത്തിന്റെ തലവനായ കർദ്ദിനാൾ ഗലിയെൽമോവാൻ റോസ് ഇറ്റലിയിലെ വിശ്വാസപ്രഘോഷണസംഘത്തിന്റെ തലവനായി നിയമിക്കുകയായിരുന്നു. തുടർന്നുള്ള റൊങ്കാളി അച്ചന്റെ ജീവിതം ആധ്യാത്മിക ഡയറിക്കുറിപ്പുകളിൽ പറയുന്നതുപോലെ ആഗോളസഭയ്ക്കുവേണ്ടിയുള്ള ശുശ്രൂഷ ആയിരുന്നു. 4 വർഷത്തെ ഈ പ്രവർത്തനങ്ങൾക്കുശേഷം വളരെ ആകസ്മികമായാണ് വത്തിക്കാന്റെ നയതന്ത്രപ്രതിനിധിയായി അദ്ദേഹം ബൾഗേറിയായിലേക്ക് അയയ്ക്കപ്പെട്ടത്. 1925 മാർച്ചു 19-ാം തിയതി പൗരോഹിത്യത്തിന്റെ പൂർണതയായ മെത്രാഭിഷേകത്തിലൂടെ പ്രസ്തുത ദൗത്യത്തിന് അദ്ദേഹത്തെ സജ്ജമാക്കി പരിശുദ്ധ സിംഹാസനം പറഞ്ഞയച്ചു. സംഘർഷഭരിതമായിരുന്ന ബൾഗേറിയായുടെ മണ്ണിൽ 1925 ഏപ്രിൽ 25-ന് പാപ്പായുടെ പ്രതിനിധിയായി ആർച്ചുബിഷപ് ആഞ്ചലോ ചുമതലകൾ നിർവഹിക്കാൻ തുടങ്ങി. ബൾഗേറിയായിൽ ചെലവഴിച്ച 19 വർഷങ്ങൾ ഏറെ ശ്രമകരമായിരുന്നു. കമ്മ്യൂണിസ്റ്റ് ഭരണാധികാരികളും കത്തോലിക്കരും വ്യത്യസ്ത ചിന്താഗതിക്കാരായിരുന്ന ക്രൈസ്തവസഭാസമൂഹങ്ങളും ഏവരെയും ഒരുമിച്ചുകൊണ്ടുപോകാനും അവിടത്തെ ദാരിദ്ര്യമകറ്റാനും റൊങ്കാളി പിതാവ് കിണഞ്ഞു പരിശ്രമിച്ചു. ബൾഗേറിയായിൽനിന്നും അദ്ദേഹം നേരെ പോയത് തുർക്കിയിലും ഗ്രീസിലും പാപ്പായുടെ പ്രതിനിധിയായിട്ടായിരുന്നു. മതത്തിന്റെയും രാഷ്ട്രത്തിന്റെ പ്രതിനിധിയായി എത്തിചേർന്ന പിതാവിന് അത്ര ഹൃദ്യമായ സ്വീകരണമൊന്നും ലഭിച്ചില്ലെങ്കിലും ആ വെല്ലുവിളികളെ അതിജീവിച്ചുകൊണ്ടുതന്നെ അദ്ദേഹം മുന്നേറുകയുണ്ടായി. രണ്ടാം ലോകമഹായുദ്ധത്തിന്റെ കൊടുംഭീകരതകൾ അരങ്ങേറിയ ആ സമയത്ത് ഗ്രീസിലെയും തുർക്കിയിലെയും അദ്ദേഹത്തിന്റെ സേവനമേഖലകൾ ഏറെ ശ്രദ്ധേയമായിരുന്നു. തുടർന്ന്

അദ്ദേഹം 1944-ൽ ഫ്രാൻസിലെ നയതന്ത്രപ്രതിനിധിയായി എത്തുകയും ആ കാലയളവിൽതന്നെ കുറച്ചുകാലത്തേക്ക് യുനെസ്കോയിൽ വത്തിക്കാന്റെ പ്രതിനിധിയായി പ്രവർത്തിക്കുകയുംചെയ്തു. പീയൂസ് പന്ത്രണ്ടാമൻ മാർപാപ്പായുടെ കാലത്താണ് കർദ്ദിനാൾ പദവി അദ്ദേഹത്തെ തേടിയെത്തിയത്. അധികം വൈകാതെ തന്നെ 1953-ൽ അദ്ദേഹം വെനീസിലെ പാത്രിയാർക്കീസായി നിയമിതനാവുകയായിരുന്നു.

**വെനീസിലെ പാത്രിയാർക്കീസ് - സഭയുടെ അമരക്കാരൻ**

വെനീസിലെ പാത്രിയാർക്കീസായിരുന്ന കർദ്ദിനാൾ ആഞ്ചലോ ജ്യുസപ്പേ റൊങ്കാളി 1958 ഒക്ടോബർ 28-നാണ് പാപ്പായായി തിരഞ്ഞെടുക്കപ്പെട്ടത്. രണ്ടു പതിറ്റാണ്ടോളം നീണ്ട പീയൂസ് പന്ത്രണ്ടാമൻ പാപ്പായുടെ ഭരണകാലശേഷം ഹ്രസ്വകാലത്തേക്കുള്ള ഒരു പാപ്പായായിട്ടായിരിക്കാം 78 വയസ്സുകാരനായ കർദ്ദിനാൾ റൊങ്കാളിയെ കോൺക്ലേവിലെ 4-ാം വട്ട വോട്ടെടുപ്പിൽ കർദിനാൾസംഘം തിരഞ്ഞെടുത്തത്. വയോധികനും പൊതുവേ സ്വീകാര്യനുമായ ഇദ്ദേഹം നിരുപദ്രവപരമായും തീർത്തും ലളിതമായും സഭയെ നയിച്ചുകൊള്ളുമെന്നായിരുന്നു നിഗമനങ്ങൾ. പക്ഷേ, മാറ്റത്തിന്റെ വലിയ വിപ്ലവങ്ങൾക്കു തുടക്കംകുറിച്ച ചരിത്രപുരുഷനായി അദ്ദേഹം മാറി. പാപ്പായായപ്പോൾ അദ്ദേഹം സ്വീകരിച്ച ജോൺ ഇരുപത്തിമൂന്നാമൻ എന്ന പേരുതന്നെ ഏറെ പേർക്ക് വിചിത്രമായിതോന്നി. 1415-ൽ കോൺസ്റ്റൻസ് കൗൺസിൽ വിളിച്ചുചേർത്ത ജോൺ 22-ാമനുശേഷം 500 വർഷംകഴിഞ്ഞാണ് മറ്റൊരു പാപ്പാ അതേ പേര് തിരഞ്ഞെടുത്തത്. സഭയുടെ വാതായനങ്ങൾ മലർക്കെ തുറന്നുകൊണ്ട് മാറ്റങ്ങളുടെ കൊടുങ്കാറ്റുവീശാൻ അദ്ദേഹം കാരണക്കാരനായിമാറി. ആധുനിക കാലഘട്ടത്തിലെ പാപ്പാമാരിൽ ആശുപത്രിയിലും ജയിലിലും സന്ദർശനം നടത്തിയ പാപ്പാ എന്ന ഖ്യാതിക്കുപുറമെ കർദിനാൾസംഘത്തിലെ അംഗസംഖ്യ വർദ്ധിപ്പിച്ചതും, ആദ്യമായി ആഫ്രിക്കയിൽനിന്നും ജപ്പാനിൽനിന്നും കർദിനാൾമാരെ വാഴിച്ചതും ഈ പാപ്പായായിരുന്നു. ഞായറാഴ്ചകളിൽ അപ്പസ്തോലിക അരമനയിലെ ജാലകത്തിൽനിന്നും ത്രികാലപ്രാർത്ഥനാസന്ദേശം നല്കുന്ന പതിവ് സ്ഥിരപ്പെടുത്തിയതും നാല് ശതാബ്ദത്തിനുശേഷം ആംഗ്ലിക്കൻ സഭയുമായി സംഭാഷണം പുനരാരംഭിച്ചതും ജോൺ ഇരുപത്തിമൂന്നാമൻ പാപ്പാ തന്നെയായിരുന്നു.

**രണ്ടാം വത്തിക്കാൻ സൂനഹദോസിന്റെ ഉപജ്ഞാതാവ്**

1959 ജനുവരി 25-നാണ് ജോൺ 23-ാമൻ പാപ്പാ രണ്ടാം വത്തിക്കാൻ സൂനഹദോസ് എന്ന തന്റെ സ്വപ്നം ലോകത്തോട് പങ്കുവച്ചത്. ഒരു സൂനഹദോസ് വിളിച്ചുകൂട്ടുകയെന്നത് അത്ര നിസ്സാരമായ കാര്യമല്ല. വളരെ പ്രത്യേകിച്ച് വിളിച്ചുകൂട്ടുന്ന പാപ്പായുടെ പ്രായം പരിഗണിക്കുമ്പോൾ തീരുമാനത്തിന്റെ എല്ലാ സാഹസികതകളും ആർക്കും വ്യക്തമാകും. എന്നാൽ, ജോൺ പാപ്പാ ആത്മവിശ്വാസത്തോടെ പറഞ്ഞു: ''എല്ലാ ക്രിസ്തീയവിശ്വാസികൾക്കും സന്തോഷത്തിനു കാരണമാകുന്ന ഈ



സൂനഹദോസ് ആരംഭിക്കണം. ഇത് മുന്നോട്ടുപോകണം. അതുപോലെ പര്യവസാനിക്കുകയും വേണം. ലോകത്തിലേക്കു വരാൻ പോകുന്ന വലിയ പ്രകാശമാണ് ഈ സൂനഹദോസ്. ഇത് നിറവേറാൻ ഒത്തിരിപ്പേരുടെ കഠിനാദ്ധ്വാനവും നല്ലമനസ്സും സഹനവും ആവശ്യമാണ്''. ദൈവികകൃപയും പരസ്പരമുള്ള ഐക്യവും സഭയിൽ നിറയ്ക്കാൻ ഈ സൂനഹദോസിനു സാധിക്കുമെന്ന് ജോൺ പാപ്പായ്ക്ക് ദൃഢമായ വിശ്വാസമുണ്ടായിരുന്നു. കാരണം, ഇത് ദൈവത്തിൽനിന്ന് ഉദ്ഭവിച്ച പദ്ധതിയാണ്. ഇത് നിറവേറാൻ ധീരതയോടെ തന്റെ സഹപ്രവർത്തകരെ നയിക്കാൻ അദ്ദേഹം തീരുമാനിച്ചുറച്ചു.

ഒരു കൗൺസിലിന്റെ ആവശ്യകതയെന്ത് എന്ന് അദ്ദേഹത്തിന്റെ മുന്നിൽ ചോദ്യമുയർന്നപ്പോൾ ഒരു നൂറ്റാണ്ടു കണ്ട ഏറ്റവും വലിയ ക്രാന്തദർശനത്തോടെ അദ്ദേഹം ഇങ്ങനെ പറഞ്ഞു - ഒരു കാഴ്ചബംഗ്ലാവിനു കാവൽ നില്ക്കാനല്ല നാം ഇവിടെയായിരിക്കുന്നത്. സമൃദ്ധമായ പൂക്കൾ വിടരുന്ന ഒരു പൂന്തോട്ടം പരിപാലിക്കാനാണ് - സഭ ഒരു പുരാവസ്തു മ്യൂസിയമല്ല, മറിച്ച്, കടന്നുപോയ തലമുറകളുടേതെന്നപോലെ ഇന്നിന്റെയും ദാഹം ശമിപ്പിക്കുന്ന ഒരു പുരാതന ജലധാരയാണ്. കാറ്റും വെളിച്ചവും കേറുവാൻവേണ്ടി സഭയുടെ വാതിലുകൾ ലോകത്തിനുമുന്നിൽ മലർക്കെ തുറന്നിട്ട ജോൺ മാർപാപ്പാ സഭയെ ഒരു സ്ഥാപനരൂപത്തിൽനിന്ന് ജീവിക്കുന്ന ചൈതന്യമാക്കി ജനത്തിനുമുന്നിലേക്ക്, ജീവിതത്തിന്റെ അരികുകളിലേക്ക് വലിച്ചിറക്കുകയായിരുന്നു.

ജീവിതത്തിലുടനീളം ലാളിത്യവും സുതാര്യതയും

നല്ലൊരു അജപാലന ചൈതന്യവും പുലർത്തിയിരുന്ന തന്റെ ജീവിതശൈലിതന്നെയാണ് സഭയ്ക്കും കൈവരേണ്ടതെന്ന് കൗൺസിൽവഴി ജോൺ മാർപാപ്പാ തെളിയിക്കുകയായിരുന്നു. മറ്റുള്ളവർ നാശവും നിരാശയും കണ്ടിടത്ത് അദ്ദേഹം സാധ്യതയും വാഗ്ദാനവും കണ്ടു. മറ്റുള്ളവർ ശപിക്കാൻ തയ്യാറായിരുന്നപ്പോൾ അദ്ദേഹം ക്ഷമിക്കാനും അനുരഞ്ജനപ്പെടാനും ഐക്യപ്പെടാനും മുന്നോട്ടുവന്നു. മറ്റുള്ളവർ ദൈവത്തെ തിരഞ്ഞെടുക്കുന്നവനും വിധിയാളനുമായി കണ്ടപ്പോൾ അദ്ദേഹം അനുകമ്പാർദ്രനും ക്ഷമിക്കുന്നവനുമായ ഒരു ദൈവത്തിന്റെ മുഖം കാണിച്ചുകൊടുത്തു. രണ്ടാം ലോകമഹായുദ്ധം, യഹൂദ വംശഹത്യ, അനേകരുടെ ജീവഹാനി, യൂറോപ്പിന്റെയും ജപ്പാന്റെയും പുനർനിർമ്മാണം, ഇങ്ങനെ പ്രശ്നസങ്കീർണമായ ലോകത്തിന് ''മാത്തെർ എത് മജിസ്ത്ര'', പാച്ചം ഇൻ തേറിസ് എന്നീ സമൂഹിക ചാക്രികലേഖനങ്ങളിലൂടെ അദ്ദേഹം നല്കിയ സമാധാനസന്ദേശം പ്രതീക്ഷയുടെ തിരിനാളമായി മാറി.

രണ്ടാം വത്തിക്കാൻ സൂനഹദോസിന് തുടക്കംകുറിച്ച ജോൺ 23-ാം പാപ്പാ, സൂനഹദോസിന്റെ സമാപനത്തിനായി കാത്തുനിൽക്കാതെ, 1963 ജൂൺ 3-ന് സ്വർഗീയഭവനത്തിലേക്കു മടങ്ങി. പാപ്പായുടെ അന്തിമോപചാര കർമ്മം സെന്റ് പീറ്റേഴ്സ് ബസിലിക്കയിൽ നടക്കുമ്പോൾ സൂനഹദോസിന്റെ രണ്ടാം വട്ട സമ്മേളനത്തിനു ഒരുക്കങ്ങൾ അവിടെ പൂർത്തിയായിരുന്നു. നല്ലവനായ പാപ്പായ്ക്ക് അന്തിമോപചാരമർപ്പിക്കാനെത്തിയ ജനം സൂനഹദോസ് പിതാക്കന്മാർക്കായി ഒരുക്കിയിരുന്ന ഇരിപ്പിടങ്ങളുടെ മധ്യേ നടന്നുനീങ്ങുന്ന കാഴ്ച കണ്ണീരോടെ ലോകം ദർശിച്ചു. ജൂബിലി വർഷമായ 2000-ാം ആണ്ടിൽ ജോൺ പോൾ രണ്ടാമൻ പാപ്പാ പതിനൊന്നാം പീയൂസ് പാപ്പായ്ക്കൊപ്പം ജോൺ ഇരുപത്തിമൂന്നാമൻ പാപ്പായെയും വാഴ്ത്തപ്പെട്ട പദത്തിലേക്കുയർത്തി. (വാഴ്ത്തപ്പെട്ട പദപ്രഖ്യാപനത്തിനുശേഷം പാപ്പാ ജോണിന്റെ ഭൗതികാവശിഷ്ടങ്ങൾ സെന്റ് പീറ്റേഴ്സ് ബസിലിക്കയിലെ സെന്റ് ജെറോം കപ്പേളയിലേക്ക് മാറ്റി സ്ഥാപിച്ചു).

സാധാരണഗതിയിൽ ഒരാളെ വാഴ്ത്തപ്പെട്ടവനായി പ്രഖ്യാപിക്കണമെങ്കിൽ ഈ വ്യക്തിയുടെ മാധ്യസ്ഥ്യം വഴി ലഭിച്ച ഒരു അദ്ഭുതപ്രവൃത്തിയുടെ സാക്ഷ്യം ആവശ്യമാണ്. 1966-ൽ നേപ്പിൾസിലുള്ള കത്തറീന കപ്പിത്താനി എന്ന സന്ന്യാസിനിയുടെ മാരകമായ ക്യാൻസർ രോഗം ഈ മാധ്യസ്ഥ്യംവഴി പൂർണ്ണമായും സൗഖ്യമായതോടെ ആ വിശുദ്ധജീവിതത്തിന് ദൈവത്തിന്റെ കൈയ്യൊപ്പും ചാർത്തപ്പെട്ടു. 2013 ജൂലൈ 5-ാം തിയതി എല്ലാ വിശ്വാസിസമൂഹത്തെയും സന്തോഷിപ്പിച്ച ആ പ്രഖ്യാപനം ഫ്രാൻസിസ് പാപ്പാ നടത്തി. ജോൺ ഇരുപത്തിമൂന്നാമൻ പാപ്പായും ജോൺപോൾ രണ്ടാമൻ പാപ്പായും വിശുദ്ധരായി പ്രഖ്യാപിക്കപ്പെടുന്നെന്ന്. 2014 ഏപ്രിൽ 27-ന് ആ മഹാസംഭവത്തിന് വത്തിക്കാൻ സാക്ഷ്യംവഹിച്ചു. എല്ലാവർഷവും ഒക്ടോബർ 11 വിശുദ്ധ ജോൺ ഇരുപത്തിമൂന്നാമനെ അനുസ്മരിക്കുന്ന ഒരു ദിനവുമായി മാറ്റിയതിലൂടെ രണ്ടാംവത്തിക്കാൻ കൗൺസിലിന്റെ അണിയറശില്പി എന്നെന്നും ഒരു വിശുദ്ധ ഓർമ്മയായി പരിലസിക്കും.








# നമ്മുടെ ഭാഷ പറഞ്ഞ വലിയമുക്കുവൻ

ടി. ദേവപ്രസാദ്



വിശുദ്ധ ഡോൺബോസ്ക്കോ സഭയുടെ ഭാവിയെക്കുറിച്ച് ആകുലതയോടെ പ്രാർത്ഥിച്ച നാളുകളിലൊന്നിൽ അദ്ദേഹം കണ്ട ഒരു സ്വപ്നം സഭയക്കു ദൈവം നൽകാനിരിക്കുന്ന വിസ്മയകരമായ ഒരു രക്ഷപ്പെടലിന്റെതായിരുന്നു.നടുക്കടലിലൂടെ യാത്രചെയ്യുന്ന പത്രോസിന്റെ നൗകയായിരുന്നു അന്ന് ഡോൺബോസ്ക്കോയക്ക് ദൈവം സ്വപ്നത്തിലൂടെ കാണിച്ചു കൊടുത്തത്. ശത്രുക്കാളാൽ തലങ്ങും വിലങ്ങും ആക്രമിക്കപ്പെടുകയാണ് നൗകയും അതിലെ യാത്രക്കാരും. കടലിൽ സാമന്യത്തിലധികം കാറ്റുണ്ട്. പല രൂപത്തിലും വലിപ്പത്തിലുമുള്ള മറ്റു കപ്പലുകളെല്ലാം സഭയെ ആക്രമിക്കുകയാണ്. പത്രോസിന്റെ നൗക എപ്പോഴാണ് മുങ്ങുന്നതെന്നു മാത്രമായി സംശയം. വലിയമുക്കുവാനായ പാപ്പാ ആകെ ക്ലേശിതനും ക്ഷീണിതനുമായിരുന്നു. ശത്രുക്കളുടെ ആക്രമണത്തിൽ അദ്ദേഹം മരിച്ചു. കർദിനാളന്മാർ ഉടനടി പുതിയ പാപ്പായെ തെരഞ്ഞെടുത്തു. നൗകയുടെ നിയന്ത്രണം ഏറ്റെടുത്ത അദ്ദേഹത്തിനു നേരെയും ഉണ്ടായി ആക്രമണങ്ങൾ. പാപ്പായക്കു മുറിവേറ്റു. അദ്ദേഹവും മരിക്കുമെന്ന് പലരും കരുതി. പെട്ടെന്ന് കടലിൽ രണ്ടു സ്തൂപങ്ങൾ ഉയർന്നു. ഒന്നിൽ ദിവ്യകാരുണ്യമായ വിശുദ്ധ കുർബാനയും അടുത്തതിൽ പരിശുദ്ധ കന്യകയും കാണപ്പെട്ടു. ക്ഷീണിതനായ വലിയ മുക്കുവൻ പത്രോസിന്റെ നൗകയെ ആ സ്തുപങ്ങൾക്കു നടുവിലേക്ക് ഒരുവിധത്തിൽ ഓടിച്ചു കയറ്റി. അദ്ദേഹം തളർന്നു വീഴുകയായി. അപ്പോൾ സ്തുപങ്ങളിൽ നിന്നു രണ്ടു അത്യുജ്ജ്വലമായ പ്രകാശരശ്മികൾ പ്രവഹിക്കുകയായി. ആ പ്രകാശത്തിൽ ശത്രുക്കളുടെ നൗകകളെല്ലാം ഇല്ലാതായി..പത്രോസിന്റെ നൗക വിജയിക്കുകയായി.

2005 ഏപ്രിൽ രണ്ടിന് കരുണയുടെ തിരുനാളിന്റെ തലേന്ന് നിത്യസമ്മാനത്തിനായി തിരിക്കുന്നതിനുമുമ്പ് ജപമാല വത്സരവും വിശുദ്ധ കുർബാനയുടെ വത്സരവും കൊണ്ടാടിക്കൊണ്ട് ജോൺ പോൾ രണ്ടാമൻ മൂന്നാം

സഹസ്രാബ്ദത്തിലെ സഭയെ വിശുദ്ധ കുർബാന യുടെയും പരിശുദ്ധ അമ്മയുടെയും കരങ്ങളിലേക്ക് സമർപ്പിച്ചത് ഡോൺ ബോസ്ക്കോയുടെ ഈ സ്വപ്ന ത്തിന്റെ സാക്ഷാത്ക്കാരാമയിരുന്നില്ലേ? 2003–ൽ ജപമാല വർഷം പ്രഖ്യാപിച്ച പാപ്പാ ജപമാലയിൽ പ്രകാശത്തിന്റെ രഹസ്യങ്ങൾ കൂട്ടിച്ചേർത്തു. 2005–ൽ വിശുദ്ധ കുർബാന വത്സരം പ്രഖ്യാപിച്ചുകൊണ്ട് വലിയ മുക്കുവൻ നടത്തിയ പ്രാർത്ഥന ഇന്നും നമ്മുടെ കാതുകളിൽ മുഴങ്ങുന്നു. 'നാഥാ ഞങ്ങളോടൊത്ത് വസിച്ചാലും'

അസാധരണമായ ദൈവനിയോഗങ്ങളുടെ സാക്ഷാത് ക്കാരമായിരുന്നു ആ പുണ്യജീവിതം എന്ന് ഇന്ന് ലോകം തിരിച്ചറിയുന്നു.1920 മെയ് 18 ന് പോളണ്ടിലെ വാഡോ വിസിൽ വോയ്റ്റിവായുടെയും എമിലിയായുടെയും ഇളയ പുത്രനായി ജനിച്ച കരോൾ ജനിക്കുന്നതിനു മുമ്പേസഹോദരി ഒൾഗായും ഒമ്പതാം വയസിൽ പ്രസ വത്തോടെ അമ്മ എമിലിയായും, 13–ാംവയസിൽ ഏട്ടൻ എഡ്മണ്ടും 21–ാം വയസിൽ അപ്പനും എന്നന്നേ ക്കുമായി അവനെ കടന്നു പോയി. അക്ഷരാർത്ഥത്തിൽ അനാഥനായ അവൻ സാവകാശം പൂർണ്ണമായും ഈശോയുടെ അമ്മ മറിയത്തിന്റെ സ്വന്തമാകുകയാ യിരുന്നു.ലോകത്തിന്റെ മാനസാന്തരത്തിനും വ്യക്തിക ളുടെ വിശുദ്ധികരണത്തിനുമായി സ്വകാര്യവെളി പാടുകളിലൂടെ അമ്മ നൽകിയ സന്ദേശങ്ങളെല്ലാം വിശ്വസിച്ചെന്നു മാത്രമല്ല അവ ജീവിതത്തിൽ പകർത്തുകയും ചെയ്തു. ജപമാല പ്രാർത്ഥിക്കുന്നതിലും ഉത്തരിയം ധരിക്കുന്നതിലും മാത്രമല്ല ലോകത്തെ മറിയത്തിന്റെ വിമലഹൃദയത്തിന് സമർപ്പിക്കുന്നതിലും പാപികളുടെ മാനസാന്തരത്തിനായി ഭുമിയെ ചുംബി ക്കണമെന്ന് ലൂർദിൽ ബർമദിത്തായോടു പറഞ്ഞ കാര്യങ്ങൾ വരെ അദ്ദേഹം ജീവിതത്തിൽ പകർത്തി. അദ്ദേഹം സഞ്ചരിച്ച 129 രാഷ്ട്രങ്ങളിലും അദ്ദേഹം മുട്ടിൽ നിന്ന് ഭുമിയെ ചുംബിക്കുന്നത് നാം കണ്ടു. മറിയമെ ഞാൻ പൂർണ്ണമായും നിന്റെതാണ് എന്ന് അവൻ പിൽ ക്കാലത്ത് ഏറ്റു പറഞ്ഞിരുന്നത് നാം ഇന്നും ഓർക്കുന്നു. തന്റെ മാർപ്പാപ്പാ ശുശ്രൂഷയെയും അദ്ദേഹം അമ്മയക്ക് പൂർണ്ണമായും സമർപ്പിച്ചത് നാം നേരിട്ടു കണ്ടു.

അപ്പന്റെ മരണത്തിന് മൂന്നുവർഷം മുമ്പ് 1938 ൽ വോയ്റ്റിവ കുടുംബം വാഡോവിസിൽ നിന്നും ക്രക്കോ വിലേക്ക് താമസം മാറ്റിയിരുന്നു. .1946 നവംബർ ഒന്നിന് വൈദികനും 1958 സെപ്റ്റംബർ 28 ന് മെത്രാനും,1964 ൽ ക്രക്കോവിലെ ആർച്ച് ബിഷപ്പും1967 ജൂൺ 26 ന് കർദി നാളും 1978 ഒക്ടോബർ 16 ന് മാർപ്പാപ്പായുമായി വോയ്റ്റിവ ഉയർത്തപ്പെട്ടു.പോളണ്ടിലെ വളരെ സമ്പന്ന കുടുംബങ്ങളിൽ നിന്നുള്ള മെത്രപ്പോലിത്തമാർ കർദിനാളന്മാരായി വാണ ക്രക്കോവ് സിംഹാസന ത്തിലേക്ക് വോയ്റ്റിവയെപ്പോലെ ഒരു സാധാര ണക്കാരൻ കടന്നു വന്നത് അന്ന് വിസ്മയമായിരുന്നു പലർക്കും

ജോൺ പോൾ ഒന്നാമൻ മാർപ്പാപ്പായുടെ അകാല വിയോഗത്തെ തുടർന്നു 1978 ഒക്ടോബർ 14 ന് ആരം ഭിച്ച കോൺക്ലേവ് എട്ടാമത്തെ വോട്ടടുപ്പിലാണ് കരോൾ



വോയിറ്റിവായെ അത്യത്ഭുതകരമായാണ് വലിയമുക്കു വനായി തെരഞ്ഞെടുത്തത്.സഭയുടെ സമകാലിന ചരിത്രത്തിലെ വേറിട്ട സംഭവമായി ഇറ്റലിക്കു പുറത്തു നിന്നുള്ള ഒരു പാപ്പാ. അത് വലിയമുക്കുവരുടെ ചരി ത്രത്തിൽ പുതിയ അധ്യായത്തിനു തുടക്കം കുറി ക്കലായിരുന്നു എന്ന് ഇന്ന് നാം അറിയുന്നു. അദ്ദേഹത്തിന്റെ പിൻഗാമികളായ ബനഡിക്ട് 16–ാമനും ഫ്രാൻസിസും ഇറ്റലിക്കാരല്ല എന്നത് നാം അനുഭവിക്കുന്ന ചരിത്രം.

വത്തിക്കാനിലെ സെന്റ് പീറ്റേഴ്സ് ചത്വരത്തിൽ വച്ച വെടിയേറ്റു വീണ ഏക പാപ്പായും വോയ്റ്റിവയാണ്. ഫാത്തിമായിൽ അമ്മ ആദ്യമായി പ്രത്യക്ഷപ്പെട്ടതിന്റെ 1981ലെ ഓർമ്മദിനമായ മെയ് 13 ന് അലിഅഗ്ക്കായുടെ വെടിയുണ്ടയിൽ നിന്നും തന്നെ രക്ഷിച്ചത് പരിശുദ്ധ അമ്മയാണെന്ന് ജോൺ പോൾ പാപ്പാ വിശ്വസിച്ചു. അദ്ദേ ഹത്തെ അന്ന് ശസ്ത്രക്രിയനടത്തിയ ഡോ.ഒലിവെറ്റി ആ സാക്ഷ്യത്തിന് അടിവരയിട്ടു പറഞ്ഞു വെടിവച്ചത് അലി അഗക്കയാണെങ്കിലും വെടിയുണ്ടയുടെ സഞ്ചാരപഥംനിശ്ചയിച്ചത് വേറെ ശക്തിയോ വ്യക്തിയോ ആയിരുന്നു എന്ന് അദ്ദേഹം പറഞ്ഞു.പാപ്പാ യുടെ ശരീരത്തിൽ കടന്ന വെടിയുണ്ട സഞ്ചാര പഥം മാറ്റിയതുകൊണ്ടാണ് പ്രധാനപ്പെട്ട ഒരു ആർട്ടറി മുറിയാതെ പോയതും അദ്ദേഹത്തിന്റെ ജീവൻ രക്ഷപ്പെ ട്ടതും എന്ന് ഡോ.ഒലിവെറ്റി പറഞ്ഞു

മൂന്നാം സഹസ്രാബ്ദത്തിലേക്കു കടക്കുവാൻ സഭയെ ഒരുക്കിയത് ജോൺപോൾ പാപ്പായാണ്. ആ പ്രവർത്തനത്തിൽ അദ്ദേഹം പരിശുദ്ധഅമ്മയിൽ ഏറെ ആശ്രയിച്ചു. മാർപ്പാപ്പാ ആയിരിക്കെ 129 രാജ്യങ്ങൾ സന്ദർശിച്ച ജോൺപോൾ രണ്ടാമൻ കടന്നു ചെന്ന ഒരു രാജ്യത്തും തന്റെ സന്ദർശന പരിപാടിയിൽ നിന്നും അവിടുള്ള അമ്മയുടെ തീർത്ഥാടന കേന്ദ്രത്തെ ഒഴിവാക്കിയില്ല.

സഭയുടെ ഔദ്യോഗിക നടപടി ക്രമങ്ങളിൽ മാറ്റം വരുത്തിയാണ് അദ്ദേഹത്തിന്റെ നാമകരണ നടപടികൾ ആരംഭിച്ചത്. ഒരു വ്യക്തി മരിച്ചാൽ അഞ്ചു വർഷത്തിനു ശേഷമേ നാമകരണ നടപടികൾ ആരംഭിക്കാവു എന്ന വ്യവസ്ഥ ബനഡിക്ട് പാപ്പാ മാറ്റി. അങ്ങനെയാണ് 2005 മെയ് 13 ന് ജോൺപോൾ പാപ്പായുടെ നാമകരണനടപടികൾ ആരംഭിച്ചത്. ഈ പാരമ്പര്യത്തിനും തുടക്കം കുറിച്ചത് ജോൺ പോൾ പാപ്പാ ആയിരുന്നു. കൽക്കട്ടയിലെ മദർ തെരെസയുടെ നാമകരണ നടപടികൾ ആരംഭിക്കുന്നതിന് അഞ്ചു വർഷം കാത്തിരിക്കേണ്ടതില്ലെന്ന് അദ്ദേഹം കല്പന പുറപ്പെടുവിച്ചിരുന്നു.2009 ഡിസംബർ 19 ന് ധന്യനായി ഉയർത്തപ്പെട്ട ജോൺ പോൾ പാപ്പാ.2011 മെയ് ഒന്നിന് വാഴ്ത്തപ്പെട്ടവനായി ഉയർത്തപ്പെട്ടു.

ഈ വർഷാവസാനം ജോൺ പോൾ പാപ്പായെ വിശുദ്ധനായി പ്രഖ്യാപിക്കുമെന്ന 2013 ജൂലൈ നാലിന് ഫ്രാൻസിസ് പാപ്പാ വെളിപ്പെടുത്തി. പിന്നിട് കൃത്യമായ തിയതി വെളിപ്പെടുത്തി 2014 ലെ കരുണയുടെ തിരുനാൾ ദിനമായ ഏപ്രിൽ 27 ന് ദൈവകരുണയുടെ മഹാപ്രചാരകനായ, ഈശോയുടെ രണ്ടാംവരവിന് ലോകത്തെ സജ്ജമാക്കിത്തുടങ്ങുന്നതിന് ദൈവം പോളണ്ടിൽ നിന്നു ജ്വലിപ്പിക്കുമെന്ന് വി. ഫൗസ്റ്റിന പ്രവചിച്ച തീപ്പൊരി അൾത്താരയിലെ വണക്കത്തിനായി ഉയർത്തപ്പെടുന്നു.

**ജോൺപോൾ പാപ്പാ അൾത്താരയിലേക്ക് ഉയർത്തപ്പെടുമ്പോൾ ലോകത്തിലെ 129 രാഷ്ട്രങ്ങളിലെ ജനപദങ്ങളിൽ നമ്മൾ മലയാളികൾക്കടക്കം എത്രയോ പേർക്കാണ് എന്റെ ഭാഷ പറഞ്ഞ ഒരാൾ അൾത്താരയിലേക്ക് ഉയർത്തപ്പെടുന്നു എന്ന സ്വന്ത ബോധം ഉണ്ടാവുന്നത്!**

1986 ൽ കേരളം സന്ദർശിച്ച മാർപ്പാപ്പയെ ശംഖുമുഖത്തു വച്ചാണ് എനിക്കു ആദ്യമായി നേരിട്ടു കാണുവാനും കേൾക്കുവാനും സാധിച്ചത്. ജീവിതത്തിൽ ആദ്യമാണ് ഞാൻ ഒരു മാർപ്പാപ്പായെ അടുത്തു നിന്ന് കാണുന്നത്. അവിടെ ഒത്തു കൂടി ജനലക്ഷങ്ങളോടൊപ്പം എന്നെയും പാപ്പാ മലയാളത്തിൽ വിളിച്ചു പ്രിയപ്പെട്ട സോഹദരാ.. കാരണം പാപ്പാ പ്രസംഗിച്ചു തുടങ്ങിയത് ഇങ്ങനെയായിരുന്നു. പ്രിയപ്പെട്ട സോഹദരി സഹോദരങ്ങളെ..പിന്നീട് ദിപികപത്രത്തിന്റെ സഹസ്രാബ്ദ സ്മരണികയായ ഇന്ത്യൻ ക്രിസ്റ്റ്യൻഡയറക്ടറിയുടെ പ്രകാശനം 2000 മെയ് 23 ന് വത്തിക്കാനിൽ നടക്കുമ്പോൾ പാപ്പായൊടൊപ്പം പെതുദർശന വേദിയുടെ ഒരുകിൽ മണിക്കൂറുകളോളം ഇരിക്കുവാൻ ദൈവം എന്നെയും ഉയർത്തി.... ദൈവമെ അവിടുത്തെ മഹാത്ഭുതത്തിന് ഒരായിരം നന്ദി

വലിയ പ്രബോധകനായിരുന്നു ജോൺപോൾ പാപ്പാ.വിപ്ലവകാരി. എന്നാൽ സഭയുടെ നിലപാടുകളിൽ തുള്ളി വെള്ളം ചേർക്കാതെ സത്യം പഠിപ്പിച്ചവൻ. യുവജനങ്ങൾക്കൊപ്പം ആടുകയും പാടുകയും ചെയ്യും എന്നാൽ അവരുടെ അപഭ്രംശങ്ങളെ അദ്ദേഹം മുഖത്തു നോക്കി കുറ്റപ്പെടുത്തി.. പാപ്പായുടെ പ്രാബോധനങ്ങളിൽ എന്റെ ജീവിതത്തെ ഏറെ സ്വാധിനിക്കുന്നത് അദ്ദേഹത്തിന്റെ മരിയ ഭക്തിയും ജപമാല ഭക്തിയുമാണ്. ഫ്രാൻസിസ് പാപ്പാ ഒരിക്കൽ പറഞ്ഞു. മറിയത്തെക്കുറിച്ച് ദാർശനികമായി അറിയണമെങ്കിൽ നിങ്ങൾ ദൈവ ശാസ്ത്രജ്ഞരെ കാണുക. എന്നാൽ മരിയ ഭക്തിയെക്കുറിച്ച് അറിയണമെങ്കിൽ പാവം വിശ്വസിയെ കാണുക. ജോൺ പോൾ പാപ്പാ ഇതു രണ്ടുമായിുന്നു എന്ന് ജീവിതം കൊണ്ട് സാക്ഷിക്കുന്നു. ലോകത്ത് എവിടെ എത്തിയാലും അവിടെയുള്ള മരിയൻ തീർത്ഥാടന കേന്ദ്രത്തിൽ ഒരു സാധാരണക്കാരനെപ്പോലെ എത്തി പ്രാർത്ഥിച്ചിരുന്നു ജോൺ പോൾ പാപ്പാ. തന്റെ ജീവിതത്തെക്കുറിച്ച് അദ്ദേഹം തയ്യാറാക്കിയ ദാനവും രഹസ്യവും എന്ന പുസ്തകത്തിൽ കുട്ടിക്കാലത്ത് നടത്തിയ മരിയൻ തീർത്ഥാടനങ്ങളെക്കുറിച്ചുള്ള തിളങ്ങുന്ന വിവരണങ്ങൾ കാണാം. അതിൽ പാപ്പാ എഴുതി. കുട്ടിക്കാലത്ത് തന്നെ ജപാമാല ധരിച്ചു തുടങ്ങിയവനാണ് ഞാൻ. ഇന്നും ഉത്തരിയം എന്റെ കഴുത്തിലുണ്ട്. ജീവിതത്തിലെ എത്രയോ അപകടങ്ങളിൽ നിന്നും ഉത്തരിയം എന്ന കവചം എനിക്കു സംരക്ഷണം നല്കി എന്ന് അദ്ദേഹം ഏറ്റു പറയുന്നു. കുട്ടിക്കാലത്ത് കഴുത്തിലുണ്ടായിരുന്നതും ഇടക്കാലത്ത് നീങ്ങിപ്പോയതുമായ ഉത്തരിയം എന്നെപ്പോലെ എത്രോയ പേരുടെ കഴുത്തിൽ തിരിച്ചെത്തുവാൻ ഈ സാക്ഷ്യം കാരണമായി.!

മരിയഭക്തിയെക്കുറിച്ചുള്ള അതീവ വിപ്ലവകരമായ ഒരു പ്രബോധനവും ദാനവും രഹസ്യത്തിലും ഉണ്ട്. പാപ്പാ എഴുതി. മറിയത്തിലൂടെ ക്രിസ്തുവിലേക്ക് എന്ന് കുട്ടിക്കാലത്തെ ഞാൻ മനസിലാക്കിയിരുന്നു.എന്നാൽ യേശുവിൽ എത്തുന്നവരെ അവിടുന്ന് തന്റെ അമ്മയിലേക്ക് നയിക്കുന്നു എന്ന് ഇന്നു ഞാൻ മനസിലാക്കുന്നു. അർത്ഥം മനസിലാക്കുവാൻ ഞാൻ വീണ്ടും വീണ്ടും വായിച്ച വാക്കുകളാണവ. സാവകാശം എനിക്കത് മനസിലായിത്തുടങ്ങി. ഈശോ നമുക്കു കാണിച്ചു തരുന്ന മാതൃകാ ക്രിസ്ത്യാനിയാണ് മറിയം.എന്റെ അമ്മെയപ്പോലെ എന്നെ സ്നേഹിക്കാമോ?. എന്റെ അമ്മയെപ്പോലെ ദൈവഹിതം നിറവേറ്റാമോ? എന്റെ വഴികളിലൂടെ നടക്കാമോ അതാണ് ഈശോയുടെ ചോദ്യം... ഇപ്പോൾ ദിവ്യകാരണ്യം സ്വികരിച്ചു കഴിയുമ്പോഴെങ്കിലും ഞാൻ ഈശോയോട് പ്രാർത്ഥിക്കാറുണ്ട് അവിടുത്തെ അമ്മയെപ്പോലെ അവിടുത്തെ സ്നേഹിക്കുവാൻ എന്നെ പഠിപ്പിക്കാമോ എന്നെ ബലപ്പെടുത്താമോ എന്ന് പരിശുദ്ധ കന്യകാ മറിയത്തിന്റെ ജപമാല എന്ന അപ്പസ്തോലിക

ലേഖനത്തിൽ അദ്ദേഹം എഴുതി. ജപാമല എനിക്കു ഹൃദയതാളമാണ്. എന്റെ ജീവിതത്തിന്റെ എത്രയോ ആകുലതകളാണ് ഞാൻ ജപമാലയിൽ സമർപ്പിച്ചത് എല്ലാറ്റിനും എന്റെ അമ്മ പരിഹാരവും ഉണ്ടാക്കി. അദ്ദേഹത്തിന്റെ ജീവിത വിജയത്തിന്റെ ഏറ്റവും ശക്തമായ സഹായമായിരുന്നു ജപമാല. അപ്പസ്തോലിക ലേഖനത്തിന്റെ തുടക്കത്തിൽ അദ്ദേഹം പറഞ്ഞു. ദൈവത്തിന്റെ പ്രത്യേക പ്രചോദനത്താൽ രണ്ടാം സഹസ്രാബ്ദത്തിൽരൂപം കൊണ്ട ഈ പ്രാർത്ഥന വിശുദ്ധിയുടെ വിളവെടുപ്പിന് നിയോഗിക്കപ്പെട്ടിരിക്കുന്നു. ആ പ്രാർത്ഥനയിൽ ജീവിതത്തിന്റെ താളം കണ്ടവനെ മരിച്ച് എട്ടാം വർഷം തന്നെ അൾത്താരയിലെ വണക്കത്തിന് ഉയർത്തുമ്പോൾ അദ്ദേഹവും ജപമാലയിലൂടെ വിശുദ്ധിയുടെ വിളവെടുപ്പായി എന്ന് നമ്മോടു പറയുന്നില്ലേ? ജപമാലയെ മനസിലാക്കുവാൻ ചെറുതായെന്നുമല്ല ഈ പ്രബോധനം നമ്മെ സഹായിക്കുന്നത്. അതിൽ എനിക്ക് ഏറ്റവും വിലപ്പെട്ടതെന്ന് തോന്നിയ ഒരു പ്രബോധനം ഉദ്ധരിക്കാം. ദിവ്യരഹസ്യങ്ങളുടെ ധ്യാനത്തിന്റെ പ്രാധാന്യത്തെക്കുറിച്ചാണ് അത്. ഓരോ രഹസ്യവും അതിവ ശക്തമായ രക്ഷാകര ശക്തി ഉൾക്കൊള്ളുന്നു. നാം ആ രഹസ്യം ധ്യാനിക്കുമ്പോൾ ഓരോ രഹസ്യത്തിലെയും രക്ഷാകര ശക്തി നമ്മിലേക്ക് പ്രവഹിക്കുന്നു... ഇന്ന് ജപമാല പ്രാർത്ഥിക്കുമ്പോൾ ഞാൻ ഈശോയോട് നടത്തുന്ന ആദ്യത്തെ പ്രാർത്ഥന ഈ ദിവ്യരഹസ്യം ഉൾക്കൊള്ളുന്ന അത്ഭുതകരമായ രക്ഷാകര ശക്തി എന്നിലേക്കും എന്റെ നിയോഗങ്ങളിലേക്കും പ്രവഹിപ്പിക്കണമെ എന്നാണ്.

നിശ്ചയമായും നമ്മുടെ തലമുറയക്ക് ലഭിച്ച അമൂല്യ നിധിയായിരുന്നു ഈ പാപ്പാ. വിശുദ്ധ ജോൺപോൾ പാപ്പാ ഞങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കണമെ. അവിടുത്തെ അജഗണമായിരുന്ന ഞാൻ നമ്മുടെ അമ്മയൊടൊപ്പം ദൈവത്തെ നിത്യം സ്തുതിക്കുവാൻ എന്നെ എനിക്കു ഇടയനായിരിക്കണമെ. ചെന്നായ് വരുമ്പോൾ ഓടിപ്പോകാത്ത ഇടയനായി എന്നോടൊപ്പം ഉണ്ടാകണമെ. ആമ്മേൻ

## ജോൺപോൾ രണ്ടാമൻ മാർപാപ്പാ

### തിരുവനന്തപുരം ശംഖുമുഖത്തു ചെയ്ത പ്രസംഗത്തിൽ നിന്ന്

തിരുവനന്തപുരം ആസ്ഥാനമാക്കി, ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസിന്റെ നേതൃത്വത്തിലുള്ള മലങ്കര കത്തോലിക്കാ സഭയ്ക്ക് സ്നേഹോപഹാരം അർപ്പിക്കുവാൻ ഭാരതത്തിലൂടെയുള്ള എന്റെ തീർത്ഥാടനത്തിൽ തിരുവനന്തപുരത്തെത്തിയിരിക്കുന്ന ഈ ഘട്ടത്തിൽ, ഈ അവസരത്തിൽ ഉപയോഗിക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

വത്സല സഹോദരി സഹോദരന്മാരെ, മാർത്തോമ്മാശ്ലീഹായിൽ നിന്നും തുടങ്ങുന്നതാണ് നിങ്ങളുടെ സഭാരംഭം. അന്തോക്യായിൽ ഉത്ഭവിച്ച വളരെ പുരാതനമായ ഒരു ആരാധനാ പാരമ്പര്യമാണ് നിങ്ങളുടേത്. യേശുവിന്റെ പിൻഗാമികൾ അവിടെവെച്ചാണല്ലോ ക്രിസ്ത്യാനികൾ എന്ന് ആദ്യമായി വിളിക്കപ്പെട്ടത് (നട 11: 26) നിങ്ങളുടെ സമൂഹം പതിനാറു നൂറ്റാണ്ടുകളിലേറെ പത്രോസിന്റെ സിംഹാസനവുമായി ഇടമുറിയാതെയുള്ള സംസർഗ്ഗത്തിൽ കഴിഞ്ഞു. പിന്നീട് പ്രയാസങ്ങളുടെ പരമ്പര തന്നെ ഉണ്ടാകുകയും ആ സംസർഗ്ഗത്തിന് തടസ്സം നേരിടുകയും ചെയ്തു. എന്നാൽ ഈ നൂറ്റാണ്ട് ആർച്ചുബിഷപ്പ് മാർ ഈവാനിയോസിന്റെ വ്യക്തിപ്രഭാവത്താൽ മായാത്ത മുദ്ര പതിച്ചിരിക്കുകയാണ്. അദ്ദേഹം ക്രിസ്തീയൈക്യത്തിന്റെ വിജ്ഞാനവും സൂക്ഷമ ചൈതന്യവും എന്റെ മുൻഗാമി പതിനൊന്നാം പീയൂസിൽ കണ്ടെത്തി. 1932 ൽ അദ്ദേഹം റോമിലേക്ക് ചരിത്രം സൃഷ്ടിച്ച യാത്ര നടത്തി.

നിങ്ങളുടെ സഭയുടെചരിത്രത്തിന്റെ ഈയടുത്ത കാലഘട്ടം വളർച്ചയുടെയും ആഴമായ ക്രിസ്തീയ ജീവിത്തതിന്റെയും ഒരവസരം ആണെന്ന് അറിയുന്നതിൽ എനിക്ക് വളരെയധികം സന്തോഷമുണ്ട്. സഭാമാതാവായ മറിയത്തിന് സമർപ്പിച്ച മേജർ സെമിനാരിയുടെ സ്ഥാപനം നിങ്ങളുടെ വളർച്ചയുടെ ഒരടയാളമാണ്. ഭാവിയിലെ വളർച്ചയ്ക്കും വികസനത്തിനുമുള്ള വലിയ പ്രതീക്ഷ അത് പ്രദാനം ചെയ്യുന്നു.

1980 ലെ ജൂബിലി പരിപാടികൾക്ക് കർദ്ദിനാൾ റൂബിനെ എന്റെ പ്രത്യേക പ്രതിനിധിയായി അയയ്ക്കുന്നതിൽ എനിക്ക് വളരെ സന്തോഷമുണ്ടായിരുന്നു. ഇപ്പോൾവ്യക്തിപരമായി നിങ്ങലെ സന്ദർശിക്കാനുള്ള കൃപഎനിക്ക് ലഭിച്ചു. നിങ്ങളുടെ വിശ്വാസത്തിലും നിങ്ങളുടെ പ്രാചീന പാരമ്പര്യങ്ങളോടുള്ള വിശ്വസ്തതയിലും യാക്കോബാ, ഓർത്തോഡോക്സ് സഭകളിലെയും മറ്റ് സഭാസമൂഹങ്ങളിലെയും നിങ്ങളുടെ സഹോദരി സഹോദരന്മാരോട് ഭ്രാതൃ സഹജമായ ബന്ധനങ്ങൾ മെച്ചപ്പെടുത്താനുള്ള നിങ്ങളുടെ ആത്മാർത്ഥപരിശ്രമങ്ങലും നിങ്ങളെ ഉത്തേജിപ്പിക്കുവാൻ ഇന്നു ഞാൻ ആഗ്രഹിക്കുന്നു.

തന്റെ എല്ലാ ശിഷ്യരുടെയും ഇടയിൽ പരിപൂർണ്ണമായ ഐക്യം ഉണ്ടാകണമെന്ന നമ്മുടെ കർത്താവിന്റെ യാഥാർത്ഥ്യവത്കരിക്കപ്പെടുന്ന സമയം വേഗം സമാഗതമാകണമെ എന്നതായിരിക്കട്ടെ നിങ്ങളുടെ നിരന്തരമായ ഹൃദയാഭിലാഷം (യോഹ 17:21). അഹ്ങനെ പിതാവിൻരെയും പുത്രൻരെയും പരിശുദ്ധാത്മാവിന്റെയും ഐക്യത്തിൽ ഒന്നായിത്തീർന്ന ജനമായി എല്ലായിടത്തും എല്ലാ തലമുറയിലുമുള്ള സഭ പ്രകാശിക്കട്ടെ (വി. സിപ്രിയാൻ, DeOr.Dom. 23)




# വസ്തുതകളുടെ വിശുദ്ധി സത്യം സ്വതന്ത്രമാക്കും



**റവ. ഫാ. ചെറിയാൻ താഴമൺ**
ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ, ദീപിക

മാധ്യമങ്ങൾ മനുഷ്യരുടെ സ്വകാര്യതയിലേക്കു നടത്തുന്ന കടന്നുകയറ്റം ഏറെ അസ്വസ്ഥത സൃഷ്ടിക്കുന്നുണ്ട്. സ്വസ്ഥമായി ജീവിക്കാനുള്ള പൗരന്റെ അവകാശത്തെയാണിതു ഹനിക്കുന്നത്. ദൃശ്യമാധ്യമങ്ങളും നവമാധ്യമങ്ങളും സമൂഹത്തിൽ ചെലുത്തുന്ന സ്വാധീനം നാൾക്കുനാൾ വർധിച്ചുവരുമ്പോൾ അതിൽ ആശങ്കപ്പെടുന്നവർ ഏറെയാണ്. എന്നാൽ, ശാസ്ത്ര സാങ്കേതിക പുരോഗതിയുടെ പാതയിൽ ഇത്തരം ചില അപഭ്രംശങ്ങളൊക്കെ ഉണ്ടാകുമെന്നും അതിൽ അതുരുവിട്ട ആശങ്ക അസ്ഥാനത്താണെന്നും വാദിക്കുന്നവരും കുറവല്ല. കാണുന്നതും കേൾക്കുന്നതും മാത്രമല്ല സത്യം എന്നുവന്നാൽ നാം എന്തുചെയ്യും? കാഴ്ചയുടെയും, കേൾവിയുടെയും, വായനയുടെയും, വിശ്വാസ്യത ചോദ്യം ചെയ്യപ്പെടുമ്പോൾ പ്രതിക്കൂട്ടിൽ കയറുന്നതു മാധ്യമങ്ങളാണ്. മാധ്യമവിചാരണ കോടതിയെപ്പോലും സ്വാധീനിച്ചേക്കാമെന്നു ന്യായാധിപന്മാരും ആശങ്കപ്പെട്ടിട്ടുണ്ട്.

ജനാധിപത്യത്തെ താങ്ങിനിർത്തുന്ന നാലാം തൂണായാണ് മാധ്യമങ്ങളെ വിശേഷിപ്പിക്കുന്നത്. മറ്റു മൂന്നു തൂണുകൾക്കും ബലക്ഷയമുണ്ടായാലും ഈ നാലാം തൂണ് ജനാധിപത്യത്തിന്റെ മേൽക്കൂര താങ്ങിനിർത്തുമെന്നു കരുതപ്പെട്ട ഒരുകാലമുണ്ടായിരുന്നു. ഭരണകൂടവും നിയമനിർമ്മാണസഭയും നീതിനിർവ്വഹണ സംവിധാനവും അപചയങ്ങളിൽപ്പെടുമ്പോഴും നാലാം തൂണിലേക്കാണു ജനം പ്രത്യാശയോടെ നോക്കിയിരുന്നത്. ഇപ്പോഴിതാ ആ പ്രകാശഗോപുരവും മങ്ങുന്നു.

'ഗാർഡിയൻ' പത്രത്തിന്റെ നൂറാം വാർഷികവും താൻ അതിന്റെ പത്രാധിപത്യം വഹിച്ചതിന്റെ അമ്പതാം വാർഷികവും പ്രമാണിച്ച് സി.പി.സ്കോട്ട് എഴുതിയ ലേഖനത്തിൽ പ്രസിദ്ധമായൊരു വാക്യമുണ്ട്. ''അഭിപ്രായങ്ങൾ സ്വതന്ത്രവും വസ്തുതകൾ വിശുദ്ധവുമാണ്'' എന്നതാണത്. മാധ്യമപ്രവർത്തനത്തിനു




മാർഗദർശകമായി ഉയർത്തിക്കാണിക്കപ്പെടുന്ന വാക്യമാണിത്. വിശുദ്ധമായ വസ്തുതകളെ വികലമാക്കരുത്. വളച്ചൊടിക്കുന്ന വസ്തുതകളും വിഷം പുരട്ടിയ വാക്കുകളും സമൂഹത്തെ തകർക്കും. വസ്തുതകളുടെ വിശുദ്ധിയിലേക്കു മാധ്യമങ്ങളും മാധ്യമപ്രവർത്തകരും തിരിച്ചുപോയാൽ മാത്രമേ സത്യവും നന്മയും ജനാധിപത്യവും വിജയിക്കൂ.

സത്യത്തെ ആദരിക്കുകയും അതിനെ ശുശ്രൂഷിക്കുകയും ചെയ്യുക എന്നതാണ് ഏത് ആശയകൈമാറ്റത്തിന്റെയും മൗലികവും ധാർമ്മികവുമായ കടമ എന്നതാണു ക്രൈസ്തവദർശനം. ''നിങ്ങൾ സത്യം അറിയുകയും സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും'' (യോഹ. 8:32). സത്യമായതിനെ അന്വേഷിക്കാനും സത്യം പറയാനും സ്വാതന്ത്ര്യമുണ്ടായിരിക്കുകയെന്നതു മാനുഷിക ആശയവിനിമയത്തിന്റെ സത്താപരമായ ഘടകമാണ്. സ്വാതന്ത്ര്യവും യഥാർത്ഥ സമാധാനത്തിന്റെ മുൻ വ്യവസ്ഥയും അതിന്റെ വിലക്കപ്പെട്ട ഫലവുമാണ്.

ഇറ്റലിയിലെ പ്രസാധകരുടെ സംഘടനയായ 'കരോളോ'യിലെ അംഗങ്ങളുമായി ഫ്രാൻസിസ് പാപ്പ



ഈയിടെ നടത്തിയ കൂടിക്കാഴ്ചയിൽ വാർത്താ മാധ്യമങ്ങൾ ചെയ്യുന്ന പാപങ്ങൾ അദ്ദേഹം അക്കമിട്ടു നിരത്തി. 'തെറ്റായ വാർത്താപ്രചരണം, ഏഷണി, അപകീർത്തിപ്പെടുത്തൽ' എന്നിവയാണ് മാധ്യമങ്ങൾ ചെയ്യുന്ന പ്രധാന പാപങ്ങൾ എന്ന് അദ്ദേഹം അർഥശങ്കയ്ക്കിടയില്ലാത്ത വിധം വ്യക്തമാക്കി. പരദൂഷണവും അപകീർത്തിപ്പെടുത്തലുംമാരക പാപങ്ങൾ തന്നെയാണെന്നും മാർപാപ്പ അവരെ ഓർമപ്പെടുത്തി. ഒരു പക്ഷേ മാധ്യമങ്ങൾക്കും അപ്പുറത്ത് കടക്കേണ്ടതാണീ ചിന്ത.

തെറ്റായ വാർത്ത പ്രചരിപ്പിക്കുന്നതു വ്യാപകമാണെന്ന് അഭിപ്രായപ്പെട്ട പാപ്പാ അർധസത്യങ്ങൾ പുറത്തുവിടുന്നതും പലതും മറച്ചു വയ്ക്കുന്നതും ഒരു കക്ഷിക്കു മാത്രം ഗുണകരമായവ പ്രസിദ്ധീകരിക്കുന്നതും തെറ്റാണെന്നു വ്യക്തമാക്കുന്നുണ്ട്. നവമാധ്യമങ്ങൾ ഉൾപ്പെടെ എല്ലാ മാധ്യമങ്ങളോടും താൽപ്പര്യം പ്രകടിപ്പിക്കുകയും അവയുടെ വിവേകപൂർണ്ണമായ ഉപയോഗത്തെ പ്രോൽസാഹിപ്പിക്കുകയും ചെയ്യുന്ന ആധുനിക യുഗത്തിന്റെ പാപ്പയാണ് ഈ ഉദാത്ത ക്രൈസ്തവ ദർശനത്തിന്റെ വക്താവ്.

ടെലിവിഷൻ ചാനലുകൾ സമൂഹത്തെ ഏറെ സ്വാധീനിക്കുന്ന മാധ്യമമാണ്. പുതുതലമുറ നവമാധ്യമങ്ങളിലേക്കു തിരിയുമ്പോഴും വലിയൊരു വിഭാഗം ജനങ്ങൾക്കു വാർത്തകൾ അറിയാനും വിശേഷങ്ങളും വിശകലനങ്ങളും കേൾക്കാനും സിനിമയും സീരിയലും കാണാനും ടെലിവിഷൻ തന്നെ ശരണം. ചാനലുകളുടെ എണ്ണം വർധിച്ചപ്പോൾ എവിടേക്കു പോകണമെന്നതു മാത്രമാണു പ്രശ്നം. വാർത്താ ചാനൽ, യാത്രാ ചാനൽ, ആധ്യാത്മിക ചാനൽ, സിനിമാ ചാനൽ, ഫാഷൻ ചാനൽ എന്നിങ്ങനെ ചാനലിലും സ്പെഷലൈസേഷൻ കടന്നുവന്നിരിക്കുന്നു. പണ്ടൊക്കെ അമേരിക്കയിലോ യൂറോപ്പിലോ സംഭവിച്ചുകൊണ്ടിരുന്ന സാങ്കേതിക കുതിച്ചു ചാട്ടങ്ങൾ ഇന്നു നമ്മുടെ നാട്ടിലെ ഓണംകേറാമൂലകളിൽപ്പോലും അതിശീഘ്രം എത്തും. ശാസ്ത്രം വളർന്നപ്പോൾ ലോകം ചുരുങ്ങി.

ലോകം വിരത്തുമ്പിൽ എന്നതാണ് ഇന്റർനെറ്റ് യുഗത്തെക്കുറിച്ച് പറയാനുള്ളത്. ലോകത്തെ കൈവെള്ളയിലൊതുക്കാൻപോരുന്ന ഈ പ്രതിഭാസത്തിന്റെ ശക്തിയും പ്രസക്തിയും, സാധ്യതകളും, പരിമിതികളും നിരന്തരമായ ചർച്ചയ്ക്കു വിഷയീഭവിക്കാറുണ്ട്. സമ്പർക്ക മാധ്യമങ്ങളിൽ ഇന്റർനെറ്റ് അതിന്റെ വൈവിധ്യമാർന്ന ഉപയോഗങ്ങളിലൂടെ മുൻപന്തിയിലെത്തിയിരിക്കുന്നു.

അച്ചടിയിൽ നിന്നു വേറിട്ടൊരു പത്രപ്രവർത്തനത്തെക്കുറിച്ചു കുറെക്കാലംമുമ്പു ചിന്തിക്കാൻകൂടി സാധിച്ചിരുന്നില്ല. ഇപ്പോൾ പത്രപ്രവർത്തനം ദൃശ്യ, ശ്രാവ്യ മാധ്യമങ്ങളിലൂടെ കൂടുതൽ ജനകീയമായി. നവമാധ്യമങ്ങളിലൂടെ പൗരൻമാരുടെ നേരിട്ടുള്ള പത്രപ്രവർത്തനവും തകൃതിയാണ്. ഫേസ്ബുക്കും ടിറ്ററും വീട്ടുവിശേഷം വരെ വിളമ്പുന്നു. എല്ലാവിധ സ്ഥല, സമയ പരിമിതികളെയും അതിജീവിക്കുന്ന സാമൂഹ്യ സമ്പർക്ക മാധ്യമ ശൈലി രൂപമെടുത്തിരിക്കുന്നു.

ഇവിടെയും ശ്രദ്ധയും ജാഗ്രതയും ഏറെ ആവശ്യമുള്ളത് ഇതൊക്കെ കാണുകയും കേൾക്കുകയും ചെയ്യുന്നവർക്കുതന്നെയാണ്. വ്യത്യസ്ത നിലവാരത്തിലുള്ള പൊതുജനങ്ങൾ ഒരേ സംഭവത്തെയും പ്രശ്നങ്ങളെയും വ്യത്യസ്ത രീതിയിലായിരിക്കും ഉൾക്കൊള്ളുക. അവതാരകയുടെ വാഗ്വിലാസം, ആശയങ്ങളും അഭിപ്രായങ്ങളുംഅവതരിപ്പിക്കുന്നവരുടെ അവതരണമികവ് അവയൊക്കെ ശ്രോതാക്കളെ ആശയക്കുഴപ്പത്തിലാഴ്ത്താം. ആരു പറയുന്നതാണു ശരി എന്നു വിവേചിച്ചറിയുക വിഷമമാവും. ഇവിടെയാണു മുഖ്യധാരാമാധ്യമങ്ങളും സോദ്ദേശമാധ്യമങ്ങളും തങ്ങളുടെ വിവേചനാധികാരം വേണ്ടവിധം ഉപയോഗിച്ചില്ലങ്കിലുള്ള അപകടം പതിയിരിക്കുന്നത്. ജനങ്ങളെ വഴിതെറ്റിക്കുന്ന മാധ്യമങ്ങളും സമൂഹത്തോട് ഉത്തരവാദിത്വമില്ലാത്ത മാധ്യമപ്രവർത്തനവും ഒറ്റയടിക്ക് അവസാനിപ്പിക്കാനാവില്ല. അത് ഇനിയും തുടരും. അതേസമയം അത്തരം മാധ്യമങ്ങളെയും മാധ്യമപ്രവർത്തനത്തെയും അതിജീവിക്കാനുള്ള ശേഷി സമൂഹം ആർജ്ജിക്കണം. അതത്ര ഏളുപ്പമുള്ള കാര്യമല്ലെങ്കിലും അസാധ്യമെന്നു കരുതേണ്ട.

ആർക്കും എന്തു പ്രസ്താവനയും നടത്താം. പത്രമാധ്യമങ്ങളിൽ അതച്ചടിച്ചുവരും മുമ്പ് റിപ്പോർട്ടറും എഡിറ്ററും ആവശ്യമെങ്കിൽ അതിൽ ചില മാറ്റങ്ങൾ വരുത്തിയെന്നിരിക്കും. എന്നാൽ അർത്ഥമോ ആശയമോ മാറ്റിയാൽ പ്രസ്താവന നടത്തിയയാൾക്ക് അത് നിഷേധിക്കാം. ആ നിഷേധം പ്രസിദ്ധീകരിക്കുക മാധ്യമ മാന്യത. ആ മാന്യത കിട്ടാതിരുന്നാൽ നിയമനടപടികൾക്കും സാധ്യതയുണ്ട്. അതേസമയം ദൃശ്യമാധ്യമങ്ങളിൽ നടത്തുന്ന ആക്ഷേപങ്ങൾക്കു വിധേയരാവുന്ന






പലർക്കും അതിനുള്ള മറുപടി പറയാൻ അവസരം കിട്ടുന്നില്ല. അവിടെയും നിയമനടപടികൾക്കു സാംഗത്യ മുണ്ടങ്കിലും സാധാരണക്കാർ അതിനൊന്നും മിന ക്കെടില്ല. അച്ചടിച്ച അപവാദം വീണ്ടും എടുത്തു കാട്ടാനാവും. വാക്കുകളിലൂടെ വായുവിൽ ലയിച്ച അപവാദപ്രചരണമോ?

നവമാധ്യമങ്ങളിൽ ഏറെ സ്വാതന്ത്ര്യവും അതിലേറെ പ്രയോഗക്ഷമതയും ഉള്ളതുകൊണ്ട് ദുരുപയോഗ ത്തിനുള്ള സാധ്യതയും ഏറെയാണ്. ഫേസ്ബുക്കിൽ കയറി തോന്നുന്നതൊക്കെ കുറിച്ചിടുന്നവർ ഏറെയാണ്. വസ്തുക്കളുടെ വാസ്തവം പരിശോധിക്കാതെ നടത്തുന്ന ഇത്തരം വിമർശനങ്ങൾ എത്രയോ നിരപരാധികളെ വേദനിപ്പിക്കുന്നുണ്ടാവും. ഇതിനെതി രേയും നിയമനടപടികൾക്കു സാധ്യതയുണ്ട്. സൈബർസെൽ ഇത്തരം കുറ്റകൃത്യങ്ങൾ ഇപ്പോൾ സമർഥമായി കൈകാര്യം ചെയ്തുവരുന്നു.

ഇന്ത്യയിലെ ജനസംഖ്യയിൽ ഏതാണ്ട് 65 ശതമാനം 35 വയസ്സിൽ താഴെയുള്ളവരുടേതായി മാറിക്കൊണ്ടിരി ക്കുകയാണ്. എന്നാൽ അച്ചടി, ദൃശ്യ മാധ്യമങ്ങൾക്ക് ഇനിയും ഇവിടെ വലിയ കോട്ടം സംഭവിച്ചിട്ടില്ല എന്നതും ശ്രദ്ധിക്കേണ്ടതുണ്ട്. ഇന്ത്യയിൽ ഇന്റർനെറ്റ് മാധ്യമങ്ങൾ പത്തുശതമാനം ജനങ്ങളിലേക്കേ കടന്നുചെന്നിട്ടുള്ളൂവെന്ന് സൗത്ത് കാരളിന സർവ കലാശാലയുടെ വാൻ ഇഫ്രാ ന്യൂസ്പ്ലക്സ് പരിശീലനകേന്ദ്രത്തിന്റെ ഡയറക്ടറായ റാൻഡി കോവിംഗ്ടൺ കേരളത്തിൽ ഒരു പരിപാടിയിൽ പങ്കെടുത്തപ്പോൾ ചൂണ്ടിക്കാണിക്കുകയുണ്ടായി. അതുകൊണ്ടുതന്നെ അച്ചടി മാധ്യമങ്ങൾക്കു സമീപ ഭാവിയിൽ വലിയ ഭീഷണിയില്ലെങ്കിലും ഇന്ത്യയിൽ ഇപ്പോൾ മാറ്റങ്ങൾ സംഭവിക്കുന്നതു വളരെ വേഗ ത്തിലാണെന്ന കാര്യം മറക്കരുതെന്നും കോവിംഗ്ടൺ ചൂണ്ടിക്കാട്ടുന്നു. ഇന്ത്യയുടെ ഈ വളർച്ചയുടെ അദ്ഭുതകരമായ കണക്കുകളും അദ്ദേഹം നൽകി. രണ്ടോ മൂന്നോ പതിറ്റാണ്ടു മുമ്പുവരെ മൊബൈൽ ഫോണിനെക്കുറിച്ച് ഇന്ത്യയിൽ കേട്ടുകേൾവി പോലുമില്ലായിരുന്നു. ഇന്നാകട്ടെ ലോകമെമ്പാടുമുള്ള മൊബൈൽ ഫോൺ ഉപയോക്താക്കളിൽ ആറിലൊന്ന് ഇന്ത്യയിലാണ്. സ്മാർട്ട് ഫോണും മറ്റും വൻതോതി ലാണിവിടെ വിറ്റഴിയുന്നത്. ആശയങ്ങളും സന്ദേശങ്ങളും എളുപ്പം കൈമാറാനാകുന്നതിന്റെ പ്രതിഫലനം സമൂഹത്തിലുണ്ടാവും.

മാധ്യമങ്ങളും മാധ്യമപ്രവർത്തകരും ഏറെ വിമർശന ങ്ങൾക്കു വിധേയരാകുന്നുണ്ട്. ഇതിൽ അസഹിഷ്ണുത കാട്ടിയിട്ടു കാര്യമില്ല. മറ്റുള്ളവർക്കുനേരെ വിരൽ ചൂണ്ടുമ്പോൾ തനിക്കു നേരേ തിരിയുന്ന വിരലുകളെ ക്കുറിച്ചു മാധ്യമപ്രവർത്തകർ ജാഗ്രത പുലർത്തുകതന്നെ വേണം. ഏറെ കഷ്ടപ്പാടുകളും പ്രതിസന്ധികളും തരണം ചെയ്ത് പരിമിതികൾക്കുള്ളിൽനിന്നു മാധ്യമ പ്രവർത്തനം നടത്തിയിരുന്ന കാലം മാറിയെന്നു പറയാം. എങ്കിലും കാലത്തിന്റെ വെല്ലുവിളികൾ ആധുനിക മാധ്യമപ്രവർത്തകർക്കുണ്ട്. സാങ്കേതിക സൗകര്യങ്ങളും താരതമ്യേന മെച്ചപ്പെട്ട ജീവിത സാഹചര്യങ്ങളും ലഭിക്കുന്ന ഒരു കാലഘട്ടത്തിലാണു പുതുതലമുറയിലെ മാധ്യമപ്രവർത്തകർ തങ്ങളുടെ ജോലി ചെയ്യുന്നത്. ഈ രംഗത്തു ചൂഷണവും അസ്വസ്ഥതകളും ഏറെയുണ്ടെന്ന കാര്യവും വിസ്മരിക്കുന്നില്ല.

ജീവിതത്തിന്റെ എല്ലാ മേഖലകളെയും ഗുണപരമായി സ്വാധീനിക്കുന്ന വിഭവങ്ങൾ മാധ്യമങ്ങളിലൂടെ നമുക്കു ലഭിക്കും. അതേ സമയം നിഷേധാത്മകമായ, നശീകരണ ശക്തിയുള്ള വിഷാസ്ത്രങ്ങളായി ഇതിനെ മാറ്റാനും കഴിയും. വേണ്ടത്ര ജാഗ്രത പുലർത്താൻ ബ്രേക്കിംഗ് ന്യൂസുകളിലൂടെ ശ്രമിക്കുന്ന ചാനലുകളും പ്രണയ ത്തെക്കുറിച്ചും ജീവിതത്തെക്കുറിച്ചുമൊക്കെ വായിൽ തോന്നുന്നതെല്ലാം വിളിച്ചു പറയുന്ന എഫ് എമ്മുകളിലെ ആർജെകളും തങ്ങളുടെ കാഴ്ചക്കാരിലും കേൾവി ക്കാരിലും വിവരമുള്ളവർ കുറെയെങ്കിലുമുണ്ടെന്ന് ഓർമ്മിക്കുന്നത് നന്ന്. റേറ്റിംഗ് കൂട്ടാൻ തലമറന്ന് എണ്ണ തേക്കരുതെന്ന് ചുരുക്കം.

മനുഷ്യമഹത്വത്തെ മറക്കാത്ത മാധ്യമപ്രവർത്തനവും മനുഷ്യനന്മ ആഗ്രഹിക്കുന്ന സാമൂഹ്യ ഇടപെടലുമാണു ക്രൈസ്തവ ധാർമ്മികതയുടെ പൊരുൾ. ഏതു ചുറ്റുപാടുകളിലും ഇത്തരം ചില ദർശനങ്ങൾ സമൂഹത്തെ സമതുലിതമായി നിലനിർത്തും. ഭാരതത്തിലെ വൈവിധ്യപൂർണമായ സാമൂഹ്യ, സാംസ്കാരിക പശ്ചാത്തലത്തിൽ സത്യത്തിന്റെ വിശുദ്ധിയെയാണ് എക്കാലവും ക്രൈസ്തവർ ഉയർത്തിപ്പിടിക്കേണ്ടത്.



സാമൂഹികം



# മുതലാളിയുടെ മിശ്രണം; പരസ്യദാതാവിന്റെ പാക്കിംഗ്

സണ്ണിക്കുട്ടി എബ്രഹാം




'മാധ്യമപ്രവർത്തനത്തിലെ മാന്യത' എന്ന വിഷയത്തെ ആസ്പദമാക്കി ഒരു ലേഖനം വേണമെന്നാണ് പ്രിയപ്പെട്ട ബോവസച്ചൻ പറഞ്ഞത്. ആലോചിച്ചപ്പോൾ തോന്നി, മാന്യത, അത് അവിടെ നിൽക്കട്ടെ. അത് ഒരു വ്യക്തിയുടേയോ സ്ഥാപനത്തിന്റേയോ സംഘടനയുടെയോ സ്വഭാവവിശേഷമാണ്. നല്ല കുടുംബത്തിൽ പിറക്കുകയും നല്ല മാതാപിതാക്കളാൽ അല്ലെങ്കിൽ നേതാക്കളാൽ വളർത്തപ്പെടുകയും നയിക്കപ്പെടുകയും നല്ല ചുറ്റുപാടുകളാൽ സ്വാധീനിക്കപ്പെടുകയും ചെയ്യുമ്പോഴാണ് വ്യക്തിയോ സ്ഥാപനമോ മാന്യമായ പെരുമാറ്റത്തിന് ഉടമയാവുക. മേൽപ്പറഞ്ഞ ഘടകങ്ങളുടെ ഏറ്റക്കുറച്ചിലനുസരിച്ച് മാന്യതയിലും കുറവും കൂടുതലും ഉണ്ടാവും. ഉത്തരവാദിത്തം നേരെ മറിച്ചാണ്. വ്യക്തിയിൽ നിന്നായാലും സ്ഥാപനത്തിൽനിന്നായാലും സമൂഹം മിനിമം ഉത്തരവാദിത്തം പ്രതീക്ഷിക്കുന്നുണ്ട്. ഉത്തരവാദിത്തരഹിതമായ പ്രവൃത്തികൾ കുറ്റകൃത്യങ്ങളിലേക്കാവും നയിക്കപ്പെടുക. അഥവാ നിരുത്തരവാദപരമായ പ്രവർത്തനങ്ങളെ പലപ്പോഴും കുറ്റകൃത്യമായി പരിഗണിക്കേണ്ടി വരും. അത് സമൂഹത്തിനു തന്നെ ഭീഷണിയാവും. അങ്ങനെ ചെയ്യുന്നവരുടെ വിശ്വാസ്യതയും സ്വീകാര്യതയും നഷ്ടപ്പെട്ട് നിലനിൽപ്പിനെ തന്നെ ബാധിക്കും. ഏതൊരു വ്യക്തിക്കും സ്ഥാപനത്തിനും സംഘടനയ്ക്കും തൊഴിൽ മേഖലയ്ക്കും ഈ പ്രകൃതി നിയമം ബാധകമായിരിക്കുന്നതുപോലെ മാധ്യമങ്ങൾക്കും ബാധകമാണ്.

മാധ്യമപ്രവർത്തനം ഒരുതരം കൊടുക്കൽ വാങ്ങൽ ആണ്. വിശാലമായ അർത്ഥത്തിൽ കച്ചവടം തന്നെ. ഇൻഫർമേഷൻ ആണ് വിപണനം ചെയ്യുന്നത്. ആ ഇംഗ്ലീഷ് വാക്കിന് ഇവിടെ വാർത്ത, വിവരം, അറിവ് എന്നൊക്കെ അർത്ഥം കൽപ്പിക്കാം. വിൽക്കാൻ വെയ്ക്കുന്ന ചരക്ക് സത്യമുള്ളതായിരിക്കണം. മായമോ മന്ത്രമോ പാടില്ല. നൂറു കാരറ്റായിരിക്കണം. കച്ചവടരീതിക്കും സത്യം വേണം. കള്ളപ്പറയും ചെറുനാഴിയും അരുത്. പാക്കിംഗിലും ബില്ലിംഗിലും കള്ളക്കളി പാടില്ല. കൊള്ളലാഭവും പൂഴ്ത്തിവയ്പും ഉണ്ടാവുകയുമരുത്. മറിച്ചാണെങ്കിൽ ചെമ്പ് ചേർത്ത് സ്വർണ്ണം വിൽക്കാൻ വെക്കുന്നവന്റെ കട പൂട്ടിയതുപോലെയാവും. അല്ലെങ്കിൽ ബ്ലേഡ് കമ്പനി നടത്തി കോടികൾ ഉണ്ടാക്കിയ ശേഷം അഴിക്കുള്ളിലായവന്റെ അനുഭവം. ഒരു കച്ചവട സ്ഥാപനത്തിന്റെ വിജയമുദ്ര അതിന്റെ വിശ്വാസ്യതയാണ്. വിൽക്കുന്ന ചരക്കിന്റെയും വില്പന രീതിയുടെയും സത്യമാണ്.

മുപ്പത്തി നാല് കൊല്ലം മുമ്പാണ് പത്രപ്രവർത്തകനാവാൻ തീരുമാനിച്ച് ഇറങ്ങിയത്. ജേർണലിസം ബിരുദത്തിന്റെ പിൻബലമൊന്നും ഉണ്ടായില്ല. കേരള സർവകലാശാലയുടെ എം.സി.ജെ. (അന്ന് എം.ജെ) ബിരുദാനന്തരബിരുദ കോഴ്സ് തുടങ്ങുന്നതേയുള്ളൂ. തിരുവനന്തപുരം പ്രസ്ക്ലബിലെ ജേർണലിസം ഇൻസ്റ്റിറ്റ്യൂട്ട് മാത്രമാണ് അത്യാവശ്യം ലക്ഷണമൊത്ത ഒരു ഡിപ്ലോമ കോഴ്സ്. അതുകൊണ്ട് ആചാര്യമുഖത്തു നിന്ന് കിട്ടിയ നേരറിവുകളായിരുന്നു കൈമുതൽ. പണിയെടുക്കുന്നതിനൊപ്പം പരിശീലനം. മാതൃഭൂമിയിലെ ടി. വേണുഗോപാൽ, എൻ.എൻ. സത്യവ്രതൻ, പി. രാജൻ. പുറത്താണെങ്കിൽ കേരള പത്രപ്രവർത്തക യൂണിയന്റെ ശില്പശാലകളിലും മറ്റുമായി കെ.എം. റോയി, തോമസ് ജേക്കബ് തുടങ്ങിയവർ. അവർ പറഞ്ഞു തന്നതിന്റെയൊക്കെ ജീവിക്കുന്ന മാതൃകയായി ഞങ്ങൾക്ക് മറ്റൊരാൾകൂടി ഉണ്ടായിരുന്നു. മാതൃഭൂമിയുടെ ഏക 'ചീഫ്' ആയിരുന്ന ചന്ദ്രേട്ടൻ എന്ന കെ. രാമചന്ദ്രൻ.

അന്നു പഠിച്ച പാഠങ്ങളൊക്കെ ഹൃദയത്തിൽ പതിഞ്ഞ് കിടപ്പുണ്ട്. സത്യവ്രതൻ എന്ന സത്യേട്ടൻ എപ്പോഴും പറയും: ഒരു വാർത്ത കിട്ടിയാൽ ശരിയാണോ എന്ന് കൃത്യമായി ചെക്ക് ചെയ്യണം. റീചെക്ക് ചെയ്യണം. കൗണ്ടർ ചെക്ക് ചെയ്യണം. എന്നിട്ട് എഴുതിയാൽ മതി.

വാർത്ത പവിത്രമാണ് എന്ന സങ്കൽപ്പമായിരുന്നു അതിന്റെ പിന്നിൽ. മാധ്യമ ധാർമ്മികതയെക്കുറിച്ചും നൈതികതയെക്കുറിച്ചുമുള്ള ഉറച്ച ബോധ്യം. വാർത്തകൾ സത്യമായിരിക്കണം. കിറുകൃത്യമായിരിക്കണം. വസ്തുനിഷ്ഠവും നീതിയുക്തവും ആയിരിക്കണം എന്ന നിർബന്ധം.

പൊതുജനങ്ങളെ വിവരമറിയിക്കലാണ് മാധ്യമത്തിന്റെ ധർമം. പൊതുതാല്പര്യമുള്ള കാര്യങ്ങളാണ് മാധ്യമങ്ങൾക്ക് വിഷയമാകേണ്ടത്. ഒരു വ്യക്തിയെയോ പ്രസ്ഥാനത്തെയോ നിഗ്രഹിക്കുകയല്ല ജോലി. പൊതുരംഗത്ത് പ്രവർത്തിക്കുന്ന ഒരാളെപ്പറ്റി എഴുതുമ്പോൾ അയാൾക്ക് സമൂഹത്തിൽ ഒരു സ്ഥാനമുണ്ട്, കുടുംബമുണ്ട്, സൽപ്പേരുണ്ട് എന്നൊക്കെ ഓർക്കണം. ഒരു പൊതുപ്രവർത്തകനെതിരെ ഉന്നയിക്കുന്ന ആരോപണം എത്രത്തോളം ഗൗരവമേറിയതാണോ അത്രയ്ക്ക് ആഴത്തിലുള്ള മുറിവായിരിക്കും, ആ വാർത്ത ശരിയല്ലെങ്കിൽ ആ വ്യക്തിക്ക് ഉണ്ടാക്കുക.

ഏത് മാധ്യമലേഖകനും അയാളുടേതായ വാർത്താ ഉറവിടങ്ങൾ ഉണ്ടായിരിക്കും. സ്ഥാപിത താല്പര്യങ്ങൾ ഉള്ളതുകൊണ്ടാണ് അവർ വാർത്താ വിഷയങ്ങളുമായി ലേഖകനെ സമീപിക്കുക. ഈ ഉറവിടങ്ങൾ എത്രത്തോളം വിശ്വാസ്യതയുള്ളവരാണ്, തരുന്ന വിവരങ്ങൾ എത്രത്തോളം സത്യമാണ് എന്ന് ഉറപ്പ് വരുത്തേണ്ടത് ലേഖകന്റെ ബാധ്യതയാണ്. കിട്ടുന്ന വർത്തമാനത്തിന്റെ നിജസ്ഥിതി കൃത്യമായി പരിശോധിക്കുകയും ആരോപണവിധേയന്റെ നിലപാട് അറിയുകയും വേണം. ഇവിടെയാണ് സത്യേട്ടന്റെ ചെക്ക്, റീച്ചെക്ക്, കൗണ്ടർ ചെക്ക് എന്ന ഫോർമുലയുടെ പ്രസക്തി. സത്യേട്ടനെ ഇവിടെ സ്മരിക്കുമ്പോൾ മറ്റൊരു ലേഖകനെയും ഓർത്തുപോവുന്നു. ഒരു വാർത്തയുടെ നിജസ്ഥിതി ഒന്നുകൂടെ അന്വേഷിക്കാൻ പറഞ്ഞപ്പോൾ അദ്ദേഹം തന്റെ ഫോർമുല/നയം വ്യക്തമാക്കി: 'ഏയ് റീ ചെക്ക് ചെയ്യേണ്ട കാര്യമില്ല, അതിനു പോയാൽ സ്റ്റോറി (വാർത്താകഥ) തന്നെ ഇല്ലാതാവും'. സിമ്പിളായി പറഞ്ഞാൽ, കൂടുതൽ അന്വേഷിച്ചാൽ വാർത്ത സത്യമല്ലെന്നു തെളിയും, പിന്നെ കൊടുക്കാൻ വാർത്ത ഉണ്ടാവില്ല. അത്രതന്നെ.

ഒരു ജനാധിപത്യ വ്യവസ്ഥിതിയിൽ മാധ്യമങ്ങളുടെ പങ്കിനെപ്പറ്റി ചില സങ്കൽപ്പങ്ങൾ ഒക്കെയുണ്ട്. ഇന്ന് പല സ്ഥാപിത, കച്ചവടതാല്പര്യങ്ങളെയും താങ്ങി നിർത്താനുള്ള തൂണായി ചില മാധ്യമങ്ങൾ മാറിയിട്ടുണ്ടെങ്കിലും ജനാധിപത്യത്തിലെ നാലാമത്തെ തൂണായി പഴമക്കാർ മാധ്യമങ്ങളെ സ്ഥാപിച്ചു നിർത്തിയത് വെറുതെയല്ല. ജനാധിപത്യത്തിൽ മാധ്യമങ്ങളുടെ പ്രഥമ പ്രതിബദ്ധത സത്യത്തോടാണ് എന്ന് പറയുമ്പോൾ തന്നെ, അർത്ഥവത്തും പ്രസക്തവുമായ സന്ദർഭത്തിൽ അവതരിപ്പിക്കുന്ന സത്യത്തെക്കുറിച്ചാണത്. നരേന്ദ്രമോഡിയുടെ ബാല്യകാല വിവാഹം ചർച്ചാവിഷയമായത്, അദ്ദേഹത്തിന്റെ നാമനിർദ്ദേശ പത്രികയിൽ അതേപ്പറ്റി പരാമർശമുണ്ടായപ്പോഴാണ്. മാത്രമല്ല, മുൻ തെരഞ്ഞെടുപ്പുകളിലൊന്നും അദ്ദേഹം ഇക്കാര്യം വ്യക്തമാക്കിയിരുന്നില്ല എന്ന് അറിയുമ്പോഴാണ്. അതിന് ബദലായി ജവഹർലാൽ നെഹ്റുവിന് ലേഡി മൗണ്ട് ബാറ്റണുമായി സൗഹൃദമുണ്ടായിരുന്നു എന്നിത്യാദി കഥകൾ മെനയുന്നത് മാധ്യമ പ്രവർത്തനമല്ല, അപവാദ പ്രചാരണമാണ്.

മാധ്യമങ്ങൾ സത്യം പറഞ്ഞാൽ മാത്രം പോരാ. അവരുടെ പരമമായ ബാധ്യത ജനങ്ങളോടായിരിക്കുകയും വേണം. പരസ്യക്കാരുടെയോ സ്ഥാപന ഉടമകളുടെയോ താല്പര്യത്തോടാവരുത്. അല്ലെങ്കിൽ ചേതം സംഭവിക്കുക സ്ഥാപനത്തിന്റെ വിശ്വാസ്യതക്കാണ്. സ്വതന്ത്രമായ മനസ്സോടെ മാധ്യമപ്രവർത്തകൻ വാർത്തയെ സമീപിക്കുമ്പോൾ ജനപക്ഷമാവുകയും ചെയ്യും. സ്വതന്ത്ര സമീപനം എന്നു പറയുമ്പോൾ പൂർണ്ണ നിഷ്പക്ഷം എന്നല്ല. ശരിയുടെയും തെറ്റിന്റെയും രണ്ട് പക്ഷമുള്ളപ്പോൾ നിഷ്പക്ഷതയല്ല, ശരിപക്ഷമാണ് ശരി. പക്ഷെ മുൻവിധി അരുത്. ശിരസ് എവിടെ നിർഭയത്വത്തോടെ ഉയർന്നു നിൽക്കുകയും മനസ് സ്വതന്ത്രമായിരിക്കുകയും ചെയ്യുന്നുവോ, അവിടെ ഒരു നല്ല മാധ്യമപ്രവർത്തകന്റെ സാന്നിധ്യം പ്രതീക്ഷിക്കാം. ഒപ്പം അധികാരസ്ഥാനങ്ങളുടെ പ്രവർത്തിയെ അതേ സ്വതന്ത്ര മനസോടെ, വിമർശനബുദ്ധിയോടെ സദാ നിരീക്ഷിച്ചുകൊണ്ടിരിക്കുകയും വേണം.

ഉത്തരവാദിത്ത മാധ്യമപ്രവർത്തനം എന്നാൽ എന്ത് എന്ന് ഒരു ഉപന്യാസമെഴുതാനല്ലല്ലോ ഇങ്ങേരോട് ആവശ്യപ്പെട്ടത് എന്ന് ബോവസച്ചൻ ഇപ്പോൾ വിചാരിക്കുന്നുണ്ടാവും. ശരിയാ അച്ചോ, പഴയ മനസായതുകൊണ്ട് പറഞ്ഞുപോയതാ. ഈ കച്ചവടത്തിലെ കള്ളപ്പറയും ചെറുനാഴിയും കള്ളത്തൂക്കവും അത്യാഗ്രഹവും ഒക്കെ കാണുമ്പോൾ പേടി തോന്നുന്നു. നേരത്തേ പറഞ്ഞ സത്യവും വസ്തുനിഷ്ഠതയും നീതിയുക്തതയും സ്വതന്ത്രസമീപനവുമൊക്കെ എടുക്കാ നാണയങ്ങളായി മാറിക്കൊണ്ടിരിക്കുകയാണോ എന്ന പേടി; ആശങ്ക. ഇതുമൊരു കൊടുക്കൽ-വാങ്ങൽ, കച്ചവടം എന്ന് പറഞ്ഞല്ലോ. ശരിയാ. വെറും കച്ചവടമല്ല, ബ്ലേഡ് കച്ചവടമായി മാറിക്കൊണ്ടിരിക്കുകയാ. സ്റ്റേക്ക് ഹോൾഡേഴ്സ് എന്നാണ് ന്യൂജനറേഷൻ പ്രയോഗം. മാധ്യമപ്രവർത്തകരോ, വായനക്കാരോ, പ്രേക്ഷകരോ, ശ്രോതാക്കളോ അല്ല സ്റ്റേക്ക് ഹോൾഡേഴ്സ്. കൊമേഴ്സ്യൽസ്, അഥവാ പരസ്യം നൽകുന്ന മൂലധന ശക്തികൾ, മാധ്യമസ്ഥാപനത്തിന്റെ ഉടമസ്ഥാവകാശം ഉള്ളവർ, ഇവരെയെല്ലാം നിയന്ത്രിക്കുന്ന രാഷ്ട്രീയക്കാർ.



ലേഖകർ അയക്കുന്ന റിപ്പോർട്ടുകൾ എഡിറ്റ് ചെയ്ത് വൃത്തിയുള്ള പേജുകൾ രൂപകൽപ്പന ചെയ്ത് പത്രമിറക്കുന്ന രീതി അവസാനിച്ചുകൊണ്ടിരിക്കുകയാണ്. ഒരു തരം മീഡിയ മാനിപ്പുലേഷൻ ആണ് പലപ്പോഴും നടക്കുന്നത്. വാർത്തയുടെ ശീർഷകവും ആദ്യവാചകമായ ഇൻട്രോയും തയ്യാറാക്കുന്നിടത്ത് അത് തുടങ്ങുന്നു. കർസേവകർ തകർത്ത ബാബറിമസ്ജിദിനു പകരം തർക്കമന്ദിരം എന്ന പ്രയോഗം കടന്നുവന്നത് അങ്ങനെയാണ്. വാർത്തയുടെ തുടക്കവാചകത്തിൽ വാർത്ത അപ്രത്യക്ഷമാവുകയും നിക്ഷിപ്ത താത്പര്യം ആഗ്രഹിക്കുന്ന തരത്തിൽ അത് മാറ്റി എഴുതപ്പെടുകയും ചെയ്യുന്നു. ഇപ്പറഞ്ഞ മീഡിയ മാനിപ്പുലേഷന്റെ അഥവാ മാധ്യമ കൃത്രിമപ്പണിയുടെ ഏറ്റവും പുതിയ ഉദാഹരണം നരേന്ദ്രമോദിയുടെ വിഗ്രഹവത്കരണമാണ്. ഗുജറാത്തിന്റെയും വംശവിദ്വേഷത്തിന്റെയും വെറുപ്പിന്റെയും പാപക്കറ കഴുകിക്കളഞ്ഞ്, ബി.ജെ.പിയിലെതന്നെ ശക്തമായ എതിർപ്പിനെ മറികടന്ന് മോദിയെ വികസന നായകനും ഉരുക്കു മനുഷ്യനുമായി അതരിപ്പിച്ചതിന്റെ പിന്നിൽ സത്യസന്ധമായ ജേർണലിസ്റ്റ് ബോധ്യമോ പത്രാധിപധർമമോ അല്ല. കോടാനുകോടികളുടെ മൂല്യമുള്ള പി. ആർ. പണിയും സൂക്ഷ്മമായ ആസൂത്രണവും ആയിരുന്നു. ബാബറി മസ്ജിദ് തകർത്ത കാലത്ത് ചില ഹിന്ദി ദിനപ്പത്രങ്ങൾ പ്രസിദ്ധീകരിച്ച വ്യാജമായ വാർത്തകൾ സാമുദായിക സൗഹാർദ്ദം തകർത്തത് വിമർശന വിധേയമായിരുന്നതും ഓർക്കുക.

ചാനലുകൾ തങ്ങളുടെ താൽപ്പര്യത്തിന് അനുരൂപമായി അജണ്ടകൾ സൃഷ്ടിക്കുന്നതും ഈ മാനിപ്പുലേഷന്റെ ഭാഗമാണ്. വൈകിട്ടത്തെ ചർച്ചകൾക്ക് വിഷയം തെരഞ്ഞെടുക്കുന്നതു മുതൽ ലോകത്ത് എന്ത് സംഭവിച്ചാലും അത്, ഒബാമയുടെ ഹെൽത്ത് സെക്രട്ടറിയുടെ രാജിയോ യുക്രെയിൻ പ്രശ്നമോ സരിതയുടെ സാരിയുടെ എണ്ണത്തെപ്പറ്റി കോടതിയുടെ ചോദ്യമോ ആയാലും ചില പ്രത്യേക വ്യക്തികളുടെ മുൻപിലേക്ക് ക്യാമറ മൈക്ക് നീട്ടിക്കൊടുക്കുന്നതുവരെ ആ ആസൂത്രിത തന്ത്രത്തിന്റെ ഭാഗമാണ്. 2006-ലെയും 2011-ലെയും നിയമസഭാ തെരഞ്ഞെടുപ്പിൽ തങ്ങൾ ആലോചിച്ച് എൽ.ഡി.എഫിന് സഹായകരമായി പ്രവർത്തിച്ചു എന്ന ഒരു വാർത്താചാനൽ മുൻ മേധാവിയുടെ വെളിപ്പെടുത്തൽ അമ്പരപ്പിക്കുന്നതാണ്. 'ക്യാമറയ്ക്ക് മുന്നിൽ വ്യാജ ബോംബേറ് സൃഷ്ടിച്ചതും ഒരു ഡി.വൈ.എഫ്.ഐ. പ്രവർത്തകയെ പോലീസ് വലിച്ചിഴക്കുന്ന സെക്കൻഡുകൾ ദൈർഘ്യമുള്ള ദൃശ്യം എഡിറ്റ് റൂമിൽ വലിച്ചു നീട്ടി ദിവസം മുഴുവൻ ആഘോഷിച്ചതും' ഈ അജണ്ട നടപ്പിലാക്കലിനുപയോഗിച്ച തന്ത്രങ്ങളാണ് എന്നാണ് ഏറ്റുപറച്ചിലിൽ തെളിയുന്നത്. 2011-ലെ തെരഞ്ഞെടുപ്പിന് മുമ്പായി ഒരു ചാനൽ പ്രതിനിധി ലാപ്ടോപ്പ് നിറയെ വെളിപ്പെടുത്തലുകളുമായി ഉമ്മൻചാണ്ടിയുടെ മുന്നിൽ ബ്ലാക്ക്മെയിലിന് ശ്രമിച്ച് വിജയിക്കാതെ പോയ കഥ പിന്നീട് വിശദമായി പറയേണ്ടതാണ്.

മോഡിയുടേതുപോലെ ആസൂത്രിതമായ ഒരു പ്രതിച്ഛായ നിർമാണത്തിന്റെ അനുഭവം കേരളത്തിലുമുണ്ട്. പാർട്ടിക്കുള്ളിലെ നിർദാക്ഷിണ്യമായ വെട്ടിനിരത്തലിന്റെ ഇമേജ് മാത്രമുണ്ടായിരുന്ന വി.എസ്. അച്യുതാനന്ദനെ പെട്ടെന്ന് സ്ത്രീപക്ഷവാദിയും ആക്ടിവിസ്റ്റുമാക്കി മാറ്റിയത് ചില മാധ്യമങ്ങളുടെ സഹായത്തോടെ നടത്തിയ മീഡിയ മാനേജ്മെന്റിലൂടെ/മാനിപ്പുലേഷനിലൂടെ ആണ്. അതേ സമയം, ഇഷ്ടമില്ലാത്തവരെ നിഷ്കരുണം നിഗ്രഹിക്കാനും മടിക്കില്ല. സി.പി.എം. വിഭാഗീയതയുടെ റിപ്പോർട്ടിംഗിലും വിശകലനത്തിലും പിണറായി വിജയനും സൗരോർജ്ജവിവാദത്തിൽ ഉമ്മൻചാണ്ടിക്കും അർഹമായ മാധ്യമനീതി കിട്ടിയതായി തോന്നിയിട്ടില്ല. പക്ഷേ ഇതിലൊന്നും ഞങ്ങൾക്ക് കുറ്റബോധമോ കുണ്ഠിതമോ ഇല്ല. സരസന്റെ പേരിൽ നിർദാക്ഷിണ്യം വേട്ടയാടപ്പെട്ട അന്തരിച്ച ബേബി ജോണിനോടോ ചാരക്കേസിൽ കുടുംബവും മാനവും ജീവിതം തന്നെയും നഷ്ടപ്പെട്ട ശാസ്ത്രജ്ഞരായ നമ്പി നാരായണനോടോ ശശികുമാറിനോടോ ഞങ്ങളാരും മാപ്പ് ചോദിച്ചിട്ടുമില്ല. കേരളം കണ്ട ഏറ്റവും സത്യസന്ധരായ ഐ.എ.എസ്. ഉദ്യോഗസ്ഥരിൽ ഒരാളായ പി.ജെ. തോമസിനെ tainted Thomas (കളങ്കിതനായ തോമസ്) എന്ന് മുദ്രകുത്തി തേജോവധം ചെയ്തതിൽ തെല്ലും മനസാക്ഷിക്കുത്തും ഇല്ല. ഞങ്ങൾ അങ്ങനെയൊക്കെ മനുഷ്യത്വപരമായി ചിന്തിക്കുമെന്ന് ആരും വിചാരിക്കുകയും വേണ്ട.

പെയ്ഡ് ന്യൂസാണ് മറ്റൊരു താരം. കാശു തരുന്നവനുവേണ്ടി നാണമില്ലാതെ എന്തും എഴുതും; വാർത്തയായി. കേരളത്തിൽ ആ കളി വേണ്ടപോലെ ഓടിത്തുടങ്ങിയിട്ടില്ല. അതു താൻ അല്ലയോ ഇത് എന്ന് വർണ്യത്തിലാശങ്ക തോന്നിക്കുന്ന തരത്തിൽ പരസ്യത്തെ വാർത്തയായി അവതരിപ്പിക്കുന്ന അഡ്വർട്ടേറിയലിൽ എത്തി നില്ക്കുന്നതേയുള്ളൂ പുരോഗമനം. പിന്നെ, ചില ഇഷ്ടമില്ലാ വാർത്തകൾ തമസ്കരിക്കുന്നതും ഞങ്ങളുടെ ഒരു മിടുക്കാണ്.

മാധ്യമ മേഖല ലാഭമുണ്ടാക്കേണ്ട ഒരു ബിസിനസ് കൂടെയാണ് എന്ന് മറക്കുന്നില്ല. ലക്ഷ്യം ലാഭവും കോർപ്പറേറ്റുകളുടെയും രാഷ്ട്രീയ പ്രഭുക്കളുടെയും താല്പര്യസംരക്ഷണം മാത്രമായി മാറുമ്പോഴാണ് മാധ്യമപ്രവർത്തനം ഒരു തരം പോക്കണംകെട്ട തൊഴിലായി തരം താഴുന്നത്. 1780 ൽ ജയിംസ് അഗസ്ത് ഹിക്കി എന്ന വെള്ളക്കാരൻ തുടങ്ങിയ 'ബംഗാൾ ഗസറ്റിൽ' ആരംഭിക്കുന്ന ഇന്ത്യൻ മാധ്യമചരിത്രത്തിന് മിന്നുന്ന ഭൂതകാലമാണുള്ളത്. ബംഗാൾ ഗസറ്റ് ആരംഭിച്ചതു തന്നെ ഈസ്റ്റിന്ത്യ കമ്പനി ഉദ്യോഗസ്ഥരുടെ നെറികേടുകൾ പുറത്തു കൊണ്ടുവരാനായിരുന്നു. പിന്നീട് സാമൂഹിക-സാമുദായിക പരിഷ്ക്കരണത്തിന്റെയും സ്വാതന്ത്ര്യസമരമടക്കം രാഷ്ട്രീയ പരിഷ്ക്കരണത്തിന്റെയും ശക്തമായ ഉപകരണങ്ങളായി പത്രങ്ങൾ മാറി. ഉടമകൾക്കും ദൗത്യബോധമുണ്ടായിരുന്നു. എന്നാൽ പത്രത്തെ നയിച്ചത് നടത്തിയത് പത്രാധിപന്മാരാണ്. നയം നിശ്ചയിച്ചതും ദിശബോധം നൽകിയതും പത്രപ്രവർത്തകരാണ്. സമൂഹത്തിന്റെ ധാർമികബോധത്തെ നയിക്കുന്നവരായും പത്രങ്ങൾ മാറി.

ഇപ്പോൾ പരസ്യം വഴിയുള്ള വരുമാനം മാത്രമാണ് ഉന്നം. അതിന് സർക്കുലേഷൻ വർദ്ധിക്കണം. ടി.വി. കാണുന്നവരുടെ എണ്ണം സൂചിപ്പിക്കുന്ന ടി.ആർ.പി. റേറ്റിംഗിൽ മുന്നിൽ വരണം. പരസ്യം എന്ന ഇര കാട്ടി



# റേറ്റിംഗ് എന്ന ദൈവം



ജേക്കബ് ജോർജ്

ലോക പത്രപ്രവർത്തനചരിത്രം തുടങ്ങുന്നത് അച്ചടിയന്ത്രത്തിന്റെ കണ്ടുപിടിത്തത്തോടെയാണ്. ജർമ്മൻകാരനായ യോഹനസ് ഗുട്ടൻ ബർഗ് (1395–1468) മരത്തടിയിൽ അക്ഷരത്തിന്റെ അച്ചുകൾ ആദ്യമായി ഉണ്ടാക്കിയപ്പോൾ മനുഷ്യചരിത്രത്തിലെ ഒരു മഹാ വിപ്ലവത്തിന് തുടക്കം കുറിക്കുകയായിരുന്നു. 1450 ൽ ഗുട്ടൻബർഗ് രൂപപ്പെടുത്തിയ അച്ചുകൂടത്തിൽ ആദ്യം അച്ചടിച്ചത് ബൈബിൾ ആണ്. അറിവും വിവരവും വിശേഷവും വാർത്തയുമെല്ലാം കൂടുതൽ പേരെ അറിയിക്കാൻ അച്ചുകൂടം സഹായിക്കാമെന്ന് പെട്ടെന്ന് തന്നെ തെളിയിക്കപ്പെട്ടു. എങ്കിലും പത്രവും പത്രപ്രവർത്തകരും ഉൾപ്പെടുന്ന പത്രലോകം രൂപപ്പെടാൻ നൂറ്റാണ്ടുകൾ പിന്നെയും വേണ്ടിവന്നുവെന്നത് മറ്റൊരു ചരിത്രസത്യം.

യൂറോപ്പിലും അമേരിക്കയിലും പത്രങ്ങൾ വളർന്നത് ജനാധിപത്യത്തിന്റെ ജിഹ്വകയിട്ടായിരുന്നു. ഉന്നതമായ ജനാധിപത്യ മൂല്യങ്ങളുടെ രഹസ്യം ജനങ്ങളെ മനസിലാക്കാൻ ആദ്യകാല പത്രങ്ങൾ വീറോടെ രംഗത്ത് വന്നു. ഏറ്റവും മെച്ചപ്പെട്ട ഭരണസംവിധാനമെന്ന നിലക്കും ചക്രവർത്തിമാരുടെ ഏകാധിപത്യത്തിനെതിരെ




വളർന്നുവരുന്ന ജനകീയ ഭരണരീതി എന്ന നിലയ്ക്ക് ജനാധിപത്യത്തെ ജനങ്ങൾ വരവേൽക്കാൻ തുടങ്ങിയ സമയമായിരുന്നു അത്. സാധാരണ ജനങ്ങളുടെ വികാരവും സ്വപ്നങ്ങളും ജനാധിപത്യത്തിലൂടെ തിരിയുന്ന കാലം പത്രങ്ങളാണ് വരച്ചുകാട്ടിയത്. യൂറോപ്പിലും അമേരിക്കയിലുമെല്ലാം പത്രങ്ങളെ ജനങ്ങൾ നെഞ്ചിലേറ്റി. പത്രങ്ങൾക്കു വളരാൻ

മുതലാളിയുടെ മിശ്രണം; പരസ്യദാതാവിന്റെ പാക്കിംഗ്

കോർപ്പറേറ്റുകളും പരസ്യദാതാക്കളും മാധ്യമങ്ങളെ വരുതിയിൽ നിർത്തുന്നു. വേറൊരു തരത്തിലും കോർപ്പറേറ്റുകളുടെ സ്വാധീനം ഉണ്ട്. മിക്ക മാധ്യമങ്ങളുടെയും ഉടമാസ്വഭാവം നോക്കിയാൽ കോർപ്പറേറ്റുകളുടെ കൈവശമാണ് പലതിന്റെയും നിയന്ത്രണചരടുകൾ എന്നു മനസ്സിലാവും. അതായത് ഉടമസ്ഥർ തന്നെ കോർപ്പറേറ്റുകൾ ആണെന്ന് സാരം. മൂലധനശക്തികളുടെയും വിപണി താല്പര്യത്തിന്റെയും പിടിയിലാണ് എന്നും അർത്ഥം. രാഷ്ട്രീയ യജമാനൻമാർ കൂടെ ചേരുമ്പോൾ ആ വൃത്തം പൂർത്തിയാവുന്നു. അതുകൊണ്ടു തന്നെ വാർത്തകളും വിവരങ്ങളും വായനക്കാരിൽ എത്തിക്കുക എന്ന പരമവും പ്രധാനവുമായ ദൗത്യത്തിനപ്പുറം സമൂഹത്തിന്റെയും രാഷ്ട്രീയത്തിന്റെയും ഭരണത്തിന്റെയും അജണ്ട നിശ്ചയിക്കാനുള്ള ശ്രമങ്ങളിലേക്കും മാധ്യമങ്ങളുടെ ശ്രദ്ധ തിരിയുന്നു. അങ്ങനെ പരസ്യത്തിലൂടെയും ഉടമാവകാശത്തിലൂടെയും മാധ്യമങ്ങളെ നിയന്ത്രിക്കുന്ന ശക്തികൾ തന്നെ സമൂഹത്തിന്റെയും ഭരണകൂടത്തിന്റെയും അജണ്ട നിശ്ചയിക്കുക എന്ന ഭീകരാവസ്ഥയിലേക്കും നാം എത്തുന്നു.

മുതലാളിയുടെ മിശ്രണവും പരസ്യദാതാവിന്റെ പാക്കിംഗുമായി നമ്മുടെ മുന്നിലെത്തുന്ന വാർത്തകളിൽ പലതും മായം കലർന്നതാവുന്നത് ഇതുകൊണ്ടാണ്. വാർത്തയെ വിൽപ്പന വസ്തുവും, പത്രത്തെ/ ദൃശ്യമാധ്യമത്തെ അതിനുള്ള ചന്തസ്ഥലവുമായി മാറ്റുമ്പോൾ ജനാധിപത്യത്തിലെ നാലാംതൂണ് എന്ന പവിത്രവും വിലപിടിച്ചതുമായ പദവിയാണ് നഷ്ടമാവുന്നത്. മുതലാളിമാർ അത് ഓർക്കണമെന്നില്ല. മാധ്യമപ്രവർത്തകരെങ്കിലും ആ വഴിക്കു ചിന്തിക്കുമോ? എങ്കിൽ ചിലതൊക്കെ ചെയ്യാൻ നമുക്കും ആവും. അണ്ണാരക്കണ്ണനും തന്നാലായത് എന്ന പോലെ.




ജനാധിപത്യവും ജനാധിപത്യത്തിനു വളരാൻ പത്രങ്ങളും വേണമെന്നായി. പൊതുജനാഭിപ്രായം രൂപീകരിക്കുന്നതിൽ പത്രങ്ങൾക്കു വലിയ പങ്കുണ്ടെന്ന് രാഷ്ട്രീയ നേതാക്കൾ പെട്ടെന്ന് മനസിലാക്കി. രാഷ്ട്രീയ നേതൃത്വം തന്നെയാണ് പത്രങ്ങളും പത്രപ്രവർത്തകരും ഉൾപ്പെടുന്ന പത്രലോകത്തിന് ഫോർത്ത് എസ്റ്റേറ്റ് എന്ന പേരു സമ്പാദിച്ചതെന്നോർക്കുക.

ആ കാലഘട്ടത്തിലൊന്നും പാശ്ചാത്യലോകത്ത് പത്രങ്ങൾ വാണിജ്യവൽക്കരണത്തിന്റെ പിടിയിൽ പെട്ടിരുന്നില്ല. ഇന്ത്യയിൽ പല പത്രങ്ങളും ആരംഭിച്ചത് ദേശീയ സ്വാതന്ത്ര്യസമരത്തിന്റെ ഭാഗമായിട്ടായിരുന്നു. കേരളത്തിന്റെ മാതൃഭൂമി പ്രസിദ്ധീകരണം തുടങ്ങിയത് പൂർണമായും സ്വാതന്ത്ര്യസമരത്തിനു വേണ്ടിത്തന്നെയായിരുന്നു. സ്വാതന്ത്ര്യ സമരം പ്രോൽസാഹിപ്പിക്കുകയായിരുന്നു മാതൃഭൂമിയുടെ തലപ്പത്തുണ്ടായിരുന്നത്. മുതൽമുടക്കും ലാഭമുണ്ടാക്കലുമൊന്നും പത്രലോകത്തെ മുഖ്യഘടകങ്ങളായിരുന്നില്ല. പത്രപ്രവർത്തനത്തിന്റെ ശക്തി ഇന്ത്യാക്കാർക്ക് മനസിലാക്കിക്കൊടുത്ത മഹാനായ പത്രപ്രവർത്തകനയിരുന്നു മഹാത്മാഗാന്ധി. 1919 മുതൽ 1932 വരെ പ്രസിദ്ധീകരിച്ച യംഗ് ഇന്ത്യ 1933 ൽ തുടങ്ങിയ ഹരിജൻ എന്ന പ്രസിദ്ധീകരണങ്ങൾ മഹാത്മാഗാന്ധിയുടെ ഉറച്ച ലക്ഷ്യബോധത്തിന്റെ ഉത്തമമായ തെളിവുകളത്രേ. ഈ പ്രസിദ്ധീകരണങ്ങളുടെ ഏറ്റവും വലിയ പ്രത്യേകത യാതൊരു വിധ പരസ്യവും ഇവയിലുണ്ടായിരുന്നില്ല എന്നതാണ്. പരസ്യവരുമാനം ഇല്ലാതെയാണ് ഗാന്ധിജി ഈ പ്രസിദ്ധീകരണം നടത്തിപ്പോന്നത്. പരസ്യം വാങ്ങി പത്രം നടത്തിയാൽ പത്രത്തിന്റെ ഉദ്ദേശശുദ്ധി കളങ്കപ്പെടുമെന്ന് അദ്ദേഹത്തിന് അറിയാമായിരുന്നു. ഹരിജന്റേയും യംഗ് ഇന്ത്യയുടെയും സ്വീകാര്യത വർദ്ധിപ്പിച്ചത് ഗാന്ധിജിയുടെ ഈ നിലപാടായിരുന്നു.

യഥാർത്ഥത്തിൽ പത്രങ്ങളെ വഴിതെറ്റിച്ചത് പരസ്യമായിരുന്നു. 1704 ൽ അമേരിക്കയിലെ ബ്രോസ്റ്റൻ ന്യൂസ് ലെറ്റർ എന്ന പ്രസിദ്ധീകരണമാണ് ആദ്യമായി ഒരു പരസ്യം പ്രസിദ്ധീകരിച്ചത്. ധാരാളം കോപ്പികൾ അച്ചടിച്ചും ധാരാളം ജനങ്ങളുടെ മുമ്പിലെത്തിക്കുന്ന പത്രങ്ങളിൽ പരസ്യങ്ങളും ചേർത്താൽ അതൊക്കെ വമ്പൻ കച്ചവട സാധ്യതയാണെന്ന് പത്രമുടമകൾ വളരെ വേഗം മനസിലാക്കി. പരസ്യങ്ങൾ പത്രങ്ങളുടെ ഖജനാവുറപ്പിച്ചു. പത്രപ്രവർത്തനം ഒരു ബിസിനസ് ആയി മാറുകയായിരുന്നു. പത്രങ്ങൾ ബിസിനസ് ലാഭങ്ങളാണ്. യാതൊരുവിധ മൂല്യങ്ങളും പത്രങ്ങൾക്കു വിഷയമില്ല. സ്വന്തം നിലനിൽപ്പും വളർച്ചയും മാത്രമാണ് പത്രങ്ങളെ നയിക്കുന്നത്.

ഇന്ന് അച്ചടിമാധ്യമങ്ങളുടെ കാര്യം, ടെലിവിഷൻ ചാനലുകൾ പിറന്നുവീണതുതന്നെ ഈ വാണിജ്യ ലോകത്തേക്കാണ്. ടെലിവിഷൻ ചാനലുകൾ തുടങ്ങാൻ വൻ നിക്ഷേപം വേണം. അതുകൊണ്ടുതന്നെ വൻ ബിസിനസ് സ്ഥാപനങ്ങൾ ടെലിവിഷൻ ചാനലുകൾ തുടങ്ങി, പത്രപ്രവർത്തകർ തുടങ്ങിവച്ച ചാനലുകളും ബിസിനസിന്റെ വഴി തെരെഞ്ഞെടുത്തു. ഇതിപ്പോൾ ടെലിവിഷൻ ചാനലുകളൊക്കെയും ബിസിനസിന്റെ വഴിയിലൂടെയാണ് പോകുന്നത്. ഓരോ സെക്കന്റും വിറ്റ് കാശുണ്ടാക്കണം. ഓരോ സെക്കന്റിലും പരമാവധി പണമുണ്ടാക്കണം. ഇതിന് റേറ്റിംഗ് എന്ന പേരും വീണുകിട്ടി. ടെലിവിഷൻ പ്രവർത്തകരുടെ നോട്ടം മുഴുവൻ റേറ്റിംഗിൽ ആണ്. ടെലിവിഷനിലെ ഓരോ വാക്കും, പത്രപ്രവർത്തകന്റേയും ലക്ഷ്യം തന്റെ പരിപാടിക്ക് മുന്തിയ റേറ്റും സ്വന്തമാക്കുന്നതിലത്രേ. അവിടെ പത്രപ്രവർത്തനത്തിന്റെ പഴയ ദർശനങ്ങളും മൂല്യങ്ങളും പിന്തള്ളപ്പെടുന്നു. മാധ്യമപ്രവർത്തനം റേറ്റിംഗ് എന്ന കടമ്പയിലൂടെ പരസ്യ സമ്പാദനത്തിനുള്ള മാർഗമായി മാറുന്നു.

ഇവിടെയാണ് ഒരു കാലത്ത് മൂല്യസമ്പുഷ്ടമായിരുന്ന പത്രപ്രവർത്തനത്തിന്റെ അപചയം തുടങ്ങുന്നത്. സത്യം സത്യമായി റിപ്പോർട്ടുചെയ്താൽ റേറ്റിംഗ് കിട്ടണമെന്നില്ല. അൽപ്പം കള്ളം ചേർത്താൽ ജനം കാണും. ജനങ്ങൾ കാണണമെങ്കിൽ സത്യത്തിൽ മായം ചേർക്കണം. ജനം പരിപാടി കാണുന്നില്ലെങ്കിൽ റേറ്റിംഗ് ഇല്ലെന്നർത്ഥം. റേറ്റിംഗ് ഇല്ലാത്ത പരിപാടികളെ പരസ്യക്കാർ കൈവിടും. അതു ചാനലിന്റെ വരുമാനം കുറക്കും. ഇതാണ് മാധ്യമപ്രവർത്തനത്തിന്റെ രത്നചുരുക്കം. ഓരോ മാധ്യമപ്രവർത്തകനും പണിയെടുക്കുന്നത് സ്ഥാപനത്തിന്റെ വരുമാനം കൂട്ടാനാണ്. ഇതിനു തയ്യാറാകാത്ത പത്രപ്രവർത്തകനു പ്രസക്തിയില്ലാതാകുന്ന കാലമെത്തിയിരിക്കുന്നു. മാധ്യമലോകം നേരിടുന്ന ദുരവസ്ഥയാണിത്. റേറ്റിംഗ് എന്ന ദൈവം എല്ലാറ്റിനും മീതെ നിൽക്കുന്നു.






# സന്തോഷിക്കുവിൻ സന്തോഷിക്കുവിൻ

ഉണ്ണി അമ്മയമ്പലം



അപ്പോസ്തലനായ പൗലോസ് ലോകജനത്തെ മുഖാമുഖം കാണുന്ന വചനമാണിത്. നമ്മൾ സദാ ക്രിസ്തു യേശുവിൽ സന്തോഷിക്കണം. അപ്പോൾ മറിച്ചൊരു ചോദ്യമുണ്ടാകാം. ദുഃഖമനുഭപ്പെട്ടാൽ നാം എന്തുചെയ്യണം. ക്രിസ്തുവിൽ വിശ്വസിക്കുന്നവരെ സംബന്ധിച്ചിടത്തോളം, വിശുദ്ധ വേദപുസ്തക മനുസരിച്ച് നിരന്തരം ദുഃഖമനുഭവിക്കാൻ അഥവാ ദുഃഖിച്ചിരിക്കാൻ നമുക്ക് അവകാശമില്ല. ബൈബിളിൽ അങ്ങനെയൊരു വ്യവസ്ഥ ദൈവം മുന്നോട്ടു വയ്ക്കുന്നില്ല. എന്തുകൊണ്ടെന്നാൽ നമ്മുടെ ദൈവം ശക്തിയുടെ, സമൃദ്ധിയുടെ, പ്രത്യാശയുടെ ജീവിക്കുന്ന ദൈവമാണ്. അതുകൊണ്ട് നമുക്ക് സന്തോഷിക്കാം.

**കൊച്ചുകുട്ടികൾ എങ്ങനെ സന്തോഷിക്കുന്നു**

സന്തോഷം എന്നുപറയുന്നത് ഒരു സിനിമ കാണുമ്പോൾ ലഭിക്കുന്ന ആനന്ദമാണോ? അല്ല. ഒരു കോമഡിഷോ കാണുമ്പോഴോ വില കുറഞ്ഞ തമാശകൾ കേൾക്കുമ്പോഴോ ലഭിക്കുന്ന സന്തോഷമല്ല യഥാർത്ഥ സന്തോഷം. അതായത് ഈ ലോകം നമുക്കു വച്ചുനീട്ടുന്ന നിമിഷനേരത്തെ സന്തോഷമല്ല നാം പരിഗണിക്കേണ്ടത്. മറിച്ച് ദൈവം നടന്നവഴികൾ കണ്ടെത്തുമ്പോൾ സന്തോഷിക്കാൻ കഴിയണം, ദൈവം പറഞ്ഞ വാക്കുകൾ കേൾക്കുമ്പോൾ സന്തോഷിക്കാൻ കഴിയണം. ദൈവത്തിന്റെ മക്കളെ കാണുമ്പോൾ തോന്നുന്ന സഹോദര സ്നേഹത്തിൽ സന്തോഷിക്കാൻ കഴിയണം.

കൊച്ചുകുട്ടികൾക്ക് ഇതെങ്ങനെ സാധിക്കും? നമുക്ക് കടമകളും അവകാശങ്ങളും ഉത്തരവാദിത്തങ്ങളുമുണ്ട്. അവ പൂർണ്ണമായും നിറവേറ്റുമ്പോൾ ദൈവഹിതാനുസരണം പ്രവർത്തിക്കുമ്പോൾ സന്തോഷിക്കാൻ സാധിക്കും.

**അതെങ്ങനെ? പറയാം**

ഒരു വിദ്യാർത്ഥി എന്ന നിലയിൽ ഓരോ കുട്ടിയും പൂർണമായും അവന്റെ ഉത്തരവാദിത്തം നിറവേറ്റണമെന്നാണ് ദൈവം ആഗ്രഹിക്കുന്നത്. രാവിലെ എഴുന്നേൽക്കുക, പ്രാർത്ഥിക്കുക, പ്രഭാതകാര്യങ്ങൾ നിർവ്വഹിക്കുക. ആ ദിവസം ഒരു കുട്ടി ഏതെല്ലാം കാര്യങ്ങളിൽ പ്രവർത്തിക്കേണ്ടതുണ്ടോ അതെല്ലാം ദൈവത്തോട് ചേർന്നുനിന്ന് ഭംഗിയായി പൂർത്തിയാക്കുക. അപ്പോൾ ഉള്ളിന്റെയുള്ളിൽ അവനു ലഭിക്കുന്ന ഒരഭിമാനമുണ്ട്. ഒരു സംതൃപ്തിയുണ്ട്. ഒരു സന്തോഷമുണ്ട്. താൻ ദൈവത്തോടൊത്തു ചേർന്നു പ്രവർത്തിച്ചപ്പോൾ ലഭിച്ച സന്തോഷം. ഇത്തരം അനുഭവമാണ് യഥാർത്ഥ ആനന്ദം എന്നു പറയുന്നത്. ശ്രദ്ധിക്കുക, ഞാൻ ഒറ്റയ്ക്കല്ല പ്രവർത്തിച്ചത്. ദൈവത്തോടൊപ്പം, ദൈവത്തിന്റെ ശക്തികൊണ്ട്, ദൈവത്തിന്റെ ബുദ്ധികൊണ്ട്, ദൈവത്തിന്റെ അറിവുകൊണ്ട്, ദൈവത്തിന്റെ സ്പർശം കൊണ്ട് ഞാൻ എന്റെ ഉത്തരവാദിത്തങ്ങൾ വളരെ ഭംഗിയായി നിർവഹിച്ചിരിക്കുന്നു.

എനിക്കിനി സന്തോഷിക്കാം. ക്രിസ്തു യേശുവിൽ സന്തോഷിക്കാം. ഇങ്ങനെ കടമകൾ, കർത്തവ്യങ്ങൾ നിറവേറ്റുന്നവർക്കു ലഭിക്കുന്ന ഊർജ്ജമാണ് ദൈവിക ശക്തി. ഒരു ദിവസത്തിന്റെ തുടക്കം മുതൽ ഒടുക്കം വരെ ദൈവത്തിന് നന്ദിപറഞ്ഞ്, കാണുന്നവയേയും, ചെയ്യുന്ന കാര്യങ്ങളേയും ദൈവത്തിന് സമർപ്പിച്ച് ദൈവിക ആനന്ദത്തിൽ പങ്കുചേരാം.

**ഇങ്ങനെ ചിന്തിക്കുന്നവർക്കും സന്തോഷിക്കാം**

ചിലരുണ്ട് കാരണമില്ലാതെ പേടിക്കുന്നവർ, ചില ദുരന്തങ്ങളെല്ലാം തന്റെ ജീവിതത്തിൽ വന്നുപെട്ടാലോ എന്നു ഭയപ്പെടുന്നവർ, ബസിൽ പോകുമ്പോൾ ഓരോ ഗട്ടറും കാണുമ്പോൾ ഞെട്ടുകയും വളവുതിരിവുകൾ വരുമ്പോൾ ഭയപ്പെടുകയും ബസുചരിയുമ്പോൾ നെഞ്ചിടിപ്പു കൂട്ടുകയും ചെയ്യുന്നവർ. അവർ വിചാരിക്കുന്നത് ഇങ്ങനെയാണ്. ഈ ഡ്രൈവർ എങ്ങനെ ബസ് അവിടെയെത്തിക്കും. റോഡിൽ ഗട്ടറുണ്ട്, റോഡിൽ വളവുണ്ട്, വണ്ടി ചരിയുന്നുണ്ട്, ദൈവമേ പേടിയാകുന്നു. ഇങ്ങനെയുള്ളവർ സദാ പേടിക്കുന്നത് ഡ്രൈവറേയും വണ്ടിയേയുമാണ്. അവനവനെ ശ്രദ്ധിക്കുന്നില്ല. യാത്രയിൽ പേടിയായിരിക്കും, ഇവർക്ക് എങ്ങനെ സന്തോഷിക്കാൻ കഴിയും?

ബസ് ഓടിക്കേണ്ട ഉത്തരവാദിത്തം ഡ്രൈവർക്കാണ്. ആ പ്രവർത്തിയെ ഓർത്ത് ആകുലപ്പെടാതെ നന്നായി പിടിച്ചു നിൽക്കുക, പിടിച്ച് ഇരിക്കുക. ബസ് എങ്ങനെ വളവു തിരിയുമെന്നും എങ്ങനെ ഗട്ടറിൽ വീഴാതെ പോകുമെന്നും ഡ്രൈവർ ശ്രദ്ധിച്ചുകൊള്ളും. ഇതു പോലെ ഈ ലോകത്ത് ജീവിക്കുമ്പോൾ ദുഃഖം വരുമോ, ദുരിതം വരുമോ എന്നൊക്കെ ചിന്തിക്കാതെ, ഈ ലോകത്തെ നയിക്കുന്ന ദൈവമെന്ന ഡ്രൈവറെ വിശ്വസിക്കുക. അവൻ എത്തേണ്ടിടത്ത് നമ്മെ എത്തിച്ചി രിക്കും. അതെങ്ങനെ സാധിക്കും...... നമ്മുടെ ദൈവം പ്രത്യാശയുടെ ദൈവമാണ്. നമ്മുടെ കടമകൾ, കർത്തവ്യങ്ങൾ ചെയ്യുന്നതിന് ദൈവത്തിന്റെ ശക്തിയെ കൂട്ടിനു വിളിക്കണം. ദൈവത്തിൽ പൂർണമായും വിശ്വാസമർപ്പിക്കുന്ന ഒരു കുട്ടിയെ സംബന്ധിച്ചിട ത്തോളം ഓരോ നിമിഷവും താൻ കൃപയിലാണെന്ന് വിശ്വസിക്കണം. കൃപ ദാനമാണ്, ദാനം ലഭിച്ചതാണ്, ഔദാര്യമാണ്. തന്റെ മഹത്വത്തിന് അവിടെ സ്ഥാനമി ല്ല. നമ്മൾ ചെയ്ത കാര്യങ്ങൾ പരിഗണിക്കാതെ ദൈവം നൽകിയ ഏറ്റവും വലിയ ദാനമാണ് കൃപ. ആ കൃപയി ലാണ് തന്റെ ഓരോ നിമിഷവും. അല്ലാതെ തന്റെ കഴിവോ മിടുക്കോ, ബുദ്ധിയോ, അറിവോ ഒന്നും കൊണ്ടല്ല താൻ ജീവിക്കുന്നത്. ഇങ്ങനെ നിരന്തരം ചിന്തി ക്കുകയും കൃപയെ ഓർത്തു നന്ദി പറയുകയും അവിടുത്തെ ശക്തിയിൽ വിശ്വസിക്കുകയും ചെയ്തുകൊണ്ട് ഓരോ ദിവസവും പ്രവർത്തനങ്ങളിൽ ഏർപ്പെടുക, തീർച്ചയായും ദൈവത്തിന്റെ ഹൃദയത്തിൽ നിന്ന് കുഞ്ഞുങ്ങളെ നിങ്ങളിലേക്ക് സന്തോഷത്തിന്റെ തീർത്ഥം പ്രവഹിക്കും തീർച്ച.

**ക്രിസ്തു യേശുവിൽ സന്തോഷം കണ്ടെത്തുന്നതിന് 7 വഴികൾ**

**1.** നമുക്ക് ചുറ്റുമുള്ളവർ നമ്മുടെയത്രയും മിടുക്കരല്ല, ഉയർന്നവരല്ല, ബുദ്ധിയുള്ളവരല്ല, സമ്പത്തുള്ളവരല്ല, ഭംഗിയുള്ളവരല്ല, മഹാപാപികളാണ്, വൃത്തിഹീനരാണ്, അവിശ്വാസികളാണ്, ദുർമാർഗികളാണ് എങ്കിലും അവരെ സ്നേഹിക്കുക, പരിഗണിക്കുക.

**2.** നമ്മൾ നന്മ ചെയ്യുമ്പോൾ പലപ്പോഴും വിമർശനങ്ങൾ, എതിർപ്പുകൾ ഉണ്ടാകാം. കൂട്ടുകാരോ, നാട്ടുകാരോ, അദ്ധ്യാപകരോ ഒക്കെ ചിലപ്പോൾ നമ്മുടെ നല്ലകാര്യങ്ങൾ കാണാതെ വരാം. എങ്കിലും നമ്മുടെ നന്മ പ്രവൃത്തികൾ അവസാനിപ്പിക്കരുത്.

**3.** നമ്മൾ വിജയിക്കുമ്പോൾ, മോശം വാക്കുകളും, നല്ല വാക്കുകളും ലഭിക്കും. ചിലപ്പോൾ ചിലർ നമ്മളെ വെറുക്കും. ചിലർ നമ്മുടെ വിജയത്തിൽ അസൂയാലുക്കളാകും. എങ്കിലും ദൈവത്തിന്റെയൊപ്പം വിജയിക്കും ഇനിയും എന്നു വിശ്വസിക്കുക.

**4.** നമ്മൾ മനുഷ്യർക്കും, ലോകത്തിനും ചെയ്യുന്ന പല നന്മകളും പിന്നീട് ആരും ഓർക്കും എന്നു വിചാരിക്കരുത്. ചിലപ്പോൾ അതെല്ലാം ആളുകൾ മറന്നെന്നു വരും. എങ്കിലും നന്മ ചെയ്യണം.

**5.** പാവപ്പെട്ടവരെ ശ്രദ്ധിക്കുന്നവർ കുറവാണ്. പാവങ്ങളുടെ കൂടെ ജീവിക്കുന്നവർക്ക് ചിലപ്പോൾ വലിയ വലിയ കാര്യങ്ങളൊന്നും കിട്ടി എന്നു വരില്ല. എങ്കിലും നിങ്ങൾക്കൊപ്പം പാവപ്പെട്ട കുട്ടികളുണ്ടെങ്കിൽ അവരെ പരിഗണിക്കുന്ന കാര്യം മറക്കരുത്.

**6.** നിങ്ങൾക്കു ലഭിച്ചിട്ടുള്ള നന്മയെല്ലാം കൂട്ടുകാരുടെ വിജയത്തിനും ഉയർച്ചയ്ക്കുമായി പ്രയോജനപ്പെടു ത്തുക. അപ്പോൾ നിങ്ങൾക്കു വേദനയുണ്ടാകുന്ന അനുഭവങ്ങൾ ലഭിക്കും. എങ്കിലും കൂടെയുള്ളവർക്കായി ആ നന്മകൾ ഉപയോഗിക്കുക.

**7.** എപ്പോഴും ഉത്സാഹത്തോടെ (സന്തോഷത്തോടെ) പ്രവർത്തിക്കുക. ഉത്സാഹത്തോടെ പ്രവർത്തിക്കുന്ന വരെ ദൈവം സഹായിക്കും. അങ്ങനെയുള്ളവരിൽ ഉത്സാഹം വർദ്ധിക്കും. വിജയം ഉണ്ടാകും. പരാജയം സംഭവിക്കുമ്പോഴും ഉത്സാഹിച്ചുകൊണ്ടിരിക്കുക.






# സഭാശുശ്രൂഷയിലെ സഭാത്മക കാഴ്ചപ്പാട്

ഫാ. ഡോ. ഗീവർഗീസ് കുറ്റിയിൽ ഒ.ഐ.സി

സഭ എക്കാലവും പ്രത്യേകിച്ച് രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ പഠനങ്ങളും ആവർത്തിച്ച് വ്യക്തമാക്കുന്നതാണല്ലോ ''സഭയോടൊത്ത് ചിന്തിക്കുക'' (Sentire Cum Ecclesia) എന്നുള്ളത്. വിശുദ്ധ ഇഗ്നേഷ്യസ് ലയോളയിലൂടെ നൽകപ്പെട്ട ഈ ആഹ്വാനം സഭാപിതാക്കൻമാരിലൂടെ ഇന്നും നാം ശ്രവിക്കുന്നു. കർത്താവേശു മിശിഹാ സഭയിലൂടെ വെളിപ്പെടുത്തിതരുന്ന രക്ഷാകര സത്യങ്ങളോട് ചേർന്നുനിൽക്കുകയും, വിശ്വാസത്തിന്റെ ഭാഗമാകുകയും ചെയ്യുകയെന്നുള്ളതാണല്ലോ ഇതുകൊണ്ട് അർത്ഥമാക്കുന്നത്. യേശുതമ്പുരാൻ തന്റെ സഭയെ ഭരമേൽപ്പിച്ച വിശ്വാസമാകുന്ന വലിയ നിക്ഷേപം, അഭംഗുരം കാത്തുസൂക്ഷിക്കുവാനും, പരിശുദ്ധാത്മാവാൽ പ്രേരിതരായി വിശ്വാസസത്യങ്ങളെ വിശ്വസ്തതാപൂർവ്വം പ്രഘോഷിക്കുന്നതിനുമുമ്പുള്ള അധികാരവും, ഉത്തരവാദിത്വവും സഭയിലൂടെ സഭാതനയർക്ക് നൽകപ്പെട്ടിരിക്കുന്നു. സഭാമക്കൾക്ക് നൽകപ്പെട്ടിരിക്കുന്ന ഈ ഉത്തരവാദിത്വവും, അധികാരവും യേശുവിന്റെ രക്ഷാകരപദ്ധതിയോട് ചേർത്തുവച്ച് ജീവിക്കുമ്പോഴാണ് രക്ഷാകര അനുഭവത്തിൽ നമ്മൾ പങ്കാളികളാകുന്നത്.

സഭയുടെ പ്രബോധന ദൗത്യത്തെപ്പറ്റിയുള്ള കാനോനകൾ ഇത് കൂടുതൽ വ്യക്തമായി പ്രതിപാദിക്കുന്നു: ''എഴുതപ്പെട്ടതോ, പാരമ്പര്യം വഴി കൈമാറ്റം ചെയ്യപ്പെട്ടതോ ആയ ദൈവവചനത്തിൽ അതായത് സഭയെ ഭരമേൽപ്പിച്ചിരിക്കുന്ന ഏകവിശ്വാസ ഭണ്ഡാഗാരത്തിൽ ഉൾക്കൊണ്ടിരിക്കുന്നവയും, അതേസമയം തന്നെ, ദൈവികമായി വെളിപ്പെടുത്തപ്പെട്ടവയെന്ന് സഭയുടെ സാഘോഷമായ ഔദ്യോഗിക പ്രബോധനാധികാരത്താലോ (solemn magisterium), സാധാരണ സാർവ്വത്രിക പ്രബോധനാധികാരത്താലോ (Ordinary and universal magisterium) പ്രസ്താവിക്കപ്പെട്ടിട്ടുള്ളവയുമായ കാര്യങ്ങൾ ദൈവികവും, കാതോലികവുമായ വിശ്വാസ (Divine and Catholic faith) ത്തോടെ സ്വീകരിക്കപ്പെടണം''. ക്രൈസ്തവ വിശ്വാസികൾ ഏവർക്കും, വെളിപ്പെടുത്തപ്പെട്ട ഈ വിശ്വാസസത്യങ്ങളോടുണ്ടായിരിക്കേണ്ട പൊതുപ്രതിബദ്ധത (common adherance) യെക്കുറിച്ചും സഭാത്മക കാഴ്ചപ്പാടിനെക്കുറിച്ചും ഈ കാനോനകൾ വിശദമാക്കുന്നു (c, 598).

സഭാത്മകജീവിതത്തിൽ ഓരോ വിശ്വാസിക്കും അവകാശങ്ങളും കടമകളും (Rights & Obiligations) ഉണ്ട്. കൂടാതെ സഭാശുശ്രൂഷയിൽ പ്രത്യേകമായി നിയോഗം ലഭിച്ചിട്ടുള്ളവർ എപ്രകാരമാണ് തങ്ങളുടെ നിയോഗങ്ങളിൽ മുന്നേറേണ്ടതെന്ന് പരിശുദ്ധ ബനഡിക്ട് പതിനാറാമൻ മാർപാപ്പ വ്യക്തമാക്കുന്നു.

"my real program..... is not to do my own will, not to pursue my own ideas but to listen, together with the whole Church to the word and the will of the Lord to be guided by him so that He Himself will lead the Church at this hour of our history". (Homily, Inaugural Mass, St. Peters square, 24 April 2005)

2005 ൽ മാർപാപ്പയായി തിരഞ്ഞെടുക്കപ്പെട്ടതിനുശേഷം, സഭയിലൂടെ തനിക്ക് നൽകപ്പെട്ട ശുശ്രൂഷാനിയോഗം ഔദ്യോഗികമായി ഉദ്ഘാടനം ചെയ്ത വേളയിൽ, പരിശുദ്ധ ബനഡിക്ട് മാർപാപ്പ നടത്തിയ പ്രസംഗത്തിൽ നിന്നുള്ള വാക്കുകളാണ് മേൽ ഉദ്ധരിച്ചത്. ഭൂമിയിൽ ദൈവഹിതം നിറവേറ്റുവാനായി നമ്മുടെ ഇടയിലേക്ക് ഇറങ്ങിവന്ന യേശുതമ്പുരാൻ നമ്മെ പഠിപ്പിച്ച പ്രാർത്ഥനയുടെ തുടർച്ചയായിട്ടാണല്ലോ മാർപാപ്പയുടെ ഈ വാക്കുകളെ നമ്മൾ മനസിലാക്കുക. ''എന്റെ ഇഷ്ടമല്ല, നിന്റെ ഹിതം നിറവേറട്ടെ.''

ദൈവത്തിന്റെ ഇഷ്ടം അതായത് ദൈവം നമ്മിലൂടെ പൂർത്തീകരിക്കുവാൻ ആഗ്രഹിക്കുന്ന നിയോഗങ്ങൾ എന്താണെന്ന് വിവേചിച്ചറിയുക എന്നുള്ളതാണല്ലോ സഭാശുശ്രൂഷയിൽ പരമപ്രധാനമായിട്ടുള്ളത്. സഭാശുശ്രൂഷയിൽ നിയോഗം ലഭിച്ചിട്ടുള്ള വ്യക്തികൾ ദൈവവചനത്തോട് ചേർന്ന്, ധ്യാനത്തിലും, പ്രാർത്ഥനയിലും സജീവമാകുന്ന നിമിഷങ്ങളിലാണല്ലോ ഈ വിവേചനം (Discernment) സാധ്യമാകുക. ഇനിയും എന്റെ ഇഷ്ടമല്ല, നിന്റെ ഇഷ്ടം നിറവേറട്ടെ എന്ന വിധേയപ്പെടലോടെയുള്ള (total submission) പ്രാർത്ഥനയ്ക്ക് പകരം വയ്ക്കാവുന്ന വേറൊരു പ്രാർത്ഥനയോ, കർമ്മപദ്ധതിയോ സഭാശുശ്രൂഷയിൽ സാധ്യമല്ല.

ക്രിസ്തുനാഥന്റെ പരമപിതാവിനോടുള്ള വിധേയപ്പെടലിന് അനുരൂപപ്പെടുമ്പോഴാണ് നമ്മുടെ സഭാശുശ്രൂഷകൾകൂടുതൽസ്വീകാര്യമാകുന്നത്. സഭാശുശ്രൂഷകളിൽ പുരോഹിതർക്കും, സന്യസ്തർക്കും, അൽമായർക്കും ഇതിൽ നിന്നും വ്യത്യസ്തമായി വേറൊരു നിയോഗവും നൽകപ്പെട്ടിട്ടില്ല. വ്യക്തിപരമായ താൽപ്പര്യങ്ങളെ താലോലിക്കുന്നതിനോ, മറ്റുള്ളവരുടെ മേൽ അടിച്ചേൽപ്പിക്കുന്നതിനോ ഉള്ള അവസരങ്ങളല്ല നമുക്ക് നൽകപ്പെടുന്ന സഭാശുശ്രൂഷയിലെ നിയോഗ




# മാറ്റങ്ങളുടെ വഴിയെ ഒരു വലിയ ഇടയൻ

തോമസ്കുട്ടി പനച്ചക്കൽ

കണ്ടുമടുത്ത വഴിത്താരകൾക്കും കേട്ടുമടുത്ത വായ്ത്താരികൾക്കും വിടപറഞ്ഞുകൊണ്ട് ഒരു വലിയ ഇടയൻ. അർജന്റീനയിലെ ബുവനോസ് ഐറസിലെ ഫ്ളോറസിൽ 1936 ഡിസംബർ 17 ന് ഇറ്റാലിയൻ കുടിയേറ്റക്കാരായ മാരിയോ-റജീന ദമ്പതികളുടെ കടിഞ്ഞൂൽ പുത്രനായി ജാതനായ ബർഗോളിയോ 2013 മാർച്ച് 13 ന് മാർപാപ്പയായി ലോകത്തിന്റെ മുന്നിൽ എത്തിയത് നിറയെ പുതുമകളുമായാണ്. അപൂർവ്വതകൾ ഏറെ അവകാശപ്പെടാവുന്ന ഒരു ജീവിതം! മാർപാപ്പയാകുന്ന ആദ്യ ഈശോസഭാംഗം! പാപ്പാസിംഹാസനത്തിലേക്ക് തെക്കേ അമേരിക്കയിൽ നിന്നുള്ള ആദ്യഫലം! ആയിരത്തിലധികം വർഷങ്ങൾക്കിപ്പുറം യൂറോപ്പിൽ നിന്നല്ലാത്ത ആദ്യ മാർപാപ്പ! അസുഖം മൂലം ആന്തരിക അവയവത്തിന്റെ ഒരു ഭാഗം നീക്കം ചെയ്യപ്പെട്ട മെത്രാൻ! സെമിനാരി ജീവിതത്തിനു മുമ്പ് കെമിക്കൽ ലബോറട്ടറിയിലും നിശാക്ലബ്ബിലും ജോലി ചെയ്തിരുന്ന പച്ച മനുഷ്യൻ! സൻ ലോറൻസോ ഫുട്ബോൾ ക്ലബ്ബിന്റെ ആരാധകനായിരുന്ന, ടീറ്റ മെരേല്ലോയുടെ സിനിമകളും ടാംഗോ നൃത്തവും ഉപാസിച്ചിരുന്ന ഒരു സാധാരണ മനുഷ്യൻ! ഹബേമൂസ്പാപ്പാം പ്രഖ്യാപനത്തിനു ശേഷം പേപ്പൽ സിംഹാസനത്തിലിരുന്നുകൊണ്ട് കർദ്ദിനാൾമാരുടെ അഭിനന്ദനങ്ങൾ വാങ്ങേണ്ടതിനു പകരം എഴുന്നേറ്റു നിന്നുകൊണ്ട് അതു സ്വീകരിച്ച എളിമയുടെ പര്യായം! ചുവന്ന റേന്ത പിടിപ്പിച്ച മോസേന്തയ്ക്കു പകരം വെള്ളക്കുപ്പായം തിരഞ്ഞെടുത്ത ആദർശ ധീരൻ! മുൻഗാമികൾ ധരിച്ച സ്വർണ്ണക്കുരിശിന്റെ സ്ഥാനത്ത്, താൻ കർദ്ദിനാൾ ആയിരുന്നപ്പോൾ ഉപയോഗിച്ചിരുന്ന ഇരുമ്പുകുരിശു തന്നെ നിലനിർത്തിയിരുന്ന നന്മ!

മാർപാപ്പയായുള്ള അദ്ദേഹത്തിന്റെ തെരഞ്ഞെടുപ്പു നിറയെ അപൂർവ്വതകളുടെ നിഴലാട്ടമാണ്. തെരഞ്ഞെടുപ്പിനും ഫ്രാൻസിസ് എന്ന നാമം സ്വീകരിക്കലിനും ശേഷം ഊബി ഓർബി എന്ന ആശിർവാദം അവിടെ സന്നിഹിതരായിരുന്നവർക്കും ലോകം മുഴുവനും നൽകേണ്ടതിനു പകരം ജനങ്ങളുടെ പ്രാർത്ഥനയും അനുഗ്രഹവും അഭ്യർത്ഥിച്ചുകൊണ്ട് അവർക്കു മുന്നിൽ ശിരസ്സു നമിക്കുവാൻ മടി കാട്ടാത്ത ആർജ്ജവത്തം. 2013 ഒകാടോബർ 26 ന് സെന്റ് പീറ്റേഴ്സ് ചത്വരത്തിലെ ശുശ്രൂഷാ മധ്യേ അൾത്താരയിൽ ചാടിക്കയറിയ കൊച്ചുകുട്ടിയെ സ്നേഹപൂർവ്വം തലോടുന്നതും ആ കുട്ടിക്കുറുമ്പനെ ആദരപൂർവ്വം തന്റെ ഇരിപ്പിടത്തിൽ ആസനസ്ഥനാക്കിയതും ലോകം വളരെ കൗതുകത്തോടെ വീക്ഷിച്ചതാണ്.

മാർപാപ്പയായി തെരഞ്ഞെടുക്കപ്പെട്ടതിനു ശേഷം താൻ താമസിച്ച ഹോട്ടലിലെ ബിൽ അടയ്ക്കുവാൻ തനിയെ ഹോട്ടലിലെ കൗണ്ടറിൽ എത്തിയ ഈ അപൂർവ്വ വ്യക്തിത്വത്തെ അത്ഭുതത്തോടും ആദരവോടും മാത്രമേ ലോകത്തിനു നോക്കിക്കാണുവാൻ കഴിയുകയുള്ളൂ.

ഇറ്റലിയിലെ പ്രസിദ്ധമായ ലാ റിപ്പബ്ലിക്കാ ദിനപത്രത്തിന്റെ പത്രാധിപരായ സ്കാൾഫ ആരിയ്ക്കു നൽകിയ അഭിമുഖത്തിൽ അദ്ദേഹം പറഞ്ഞു, ഞാൻ ദൈവത്തിൽ വിശ്വസിക്കുന്നു, പക്ഷെ എന്റെ ദൈവം ഒരു കത്തോലിക്കാ ദൈവമല്ല. കത്തോലിക്കാ ദൈവമില്ല, വെറും ദൈവമേയുള്ളൂ... അസ്സീസ്സിയിലെ ഫ്രാൻസിസിനെ പോലെ വെല്ലുവിളി ഉയർത്തുന്ന മനുഷ്യ ശബ്ദം!

നിരീശ്വരനായ സ്കാൾഫാരി അഭിമുഖത്തിനൊടുവിൽ ഇങ്ങനെ ആത്മഗതം ചെയ്തു: സഭ അദ്ദേഹത്തെപ്പോലെ ആകുകയാണെങ്കിൽ അദ്ദേഹം ആഗ്രഹിക്കുന്നതുപോലെ സഭ ആകുകയാണെങ്കിൽ അതൊരു ഇതിഹാസ മാറ്റമായിരിക്കും.

ഒരു സാധാരണ വൈദികന്റെ മുൻപിൽ മുട്ടുകുത്തി ഒരു സാധാരണ വിശ്വാസിയെപ്പോലെ വിശുദ്ധ കുമ്പസാരം നടത്തി തന്റെ എളിമത്തം അദ്ദേഹം ഒരിക്കൽക്കൂടി വെളിവാക്കി..... സമാനതകളില്ലാത്ത ആ വ്യക്തിത്വത്തിനു മുൻപിൽ നമുക്കു പ്രണമിക്കാം. മാറ്റങ്ങളുടെ വഴിയെ നടക്കുന്ന ഈ വലിയ ഇടയന്റെ പിന്നിൽ നമുക്ക് അണി നിരക്കാം. ഒരു വലിയ മാറ്റത്തിന്റെ കൊടുംകാറ്റ് സഭയിൽ ആഞ്ഞടിക്കട്ടെ!!!

---

ങ്ങൾ, നമുക്കോരോരുത്തർക്കും അധികാരം നൽകിയ "ക്രിസ്തുനാഥന്റെ മനസ്സിനോടുള്ള പൊരുത്തപ്പെടലാണ്" സഭാത്മക കാഴ്ചപ്പാട്. ഈ കാഴ്ചപ്പാട് തന്നെയാണ് "സഭയോടൊത്ത് ചിന്തിക്കുക" എന്നതുകൊണ്ട് അർത്ഥമാക്കുന്നതും, അവിടെയാണ് യഥാർത്ഥമായ ക്രിസ്തീയ ആദ്ധ്യാത്മികത വെളിപെടുന്നതും. സഭാപിതാക്കൻമാരോടുള്ള കാര്യക്ഷമവും, വൈകാരികവുമായ ഒരു ബന്ധവും ഇതിൽ അടങ്ങിയിരിക്കുന്നു.

നമ്മുടെ സഭയിൽ ഇടവക കൂട്ടായ്മകളോട് ചേർന്ന് വാർഷികപൊതുയോഗവും, അതിനോടനുബന്ധിച്ചുള്ള മറ്റ് ക്രമീകരണങ്ങളും നടക്കുന്ന കാലയളവ് ആണല്ലോ ഇത്. ഇടവകകൂട്ടായ്മകളെ ആത്മീയമായി ശക്തിപ്പെടുത്തുന്നതിനുള്ള അവസരമാണല്ലോ പൊതുയോഗം. പ്രാർത്ഥനാപൂർവ്വമായ സാന്നിദ്ധ്യംകൊണ്ടും, നിർദ്ദേശങ്ങൾ കൊണ്ടും, പൊതുയോഗത്തിൽ സംബന്ധിക്കുകയും, സഭാത്മകമായി ഇടവകകൂട്ടായ്മയെ ശക്തിപ്പെടുത്തുവാനുള്ള ഉത്തരവാദിത്വം നിറവേറ്റുവാൻ സന്നദ്ധരാകുകയും ചെയ്യാം സഭാത്മക കാഴ്ചപ്പാടിനപ്പുറത്തുള്ള ചിന്തകളും, ആലോചനകളും സഭാഗാത്രത്തെ മുറിപ്പെടുത്തുന്ന അനുഭവമായിരിക്കും നൽകുകയെന്ന് നമുക്ക് തിരിച്ചറിയാം. ഇടവക കൂട്ടായ്മകളോട് ചേർന്ന് നേതൃത്വ ശുശ്രൂഷയ്ക്കായി നിയോഗം ലഭിക്കുന്നവർ, വ്യക്തിപരമായ താൽപര്യങ്ങളെ മാറ്റിനിർത്തി സഭാത്മക കാഴ്ചപ്പാടോടെ സഭാശുശ്രൂഷയിൽ വ്യാപരിക്കുന്നതിനും, വിശ്വാസത്തിന്റെയും, ധാർമ്മികതയുടെയും ഐക്യം കാത്തുസൂക്ഷിക്കുവാനും, പ്രഘോഷിക്കുവാനും അവയ്ക്കെതിരായവയെക്കുറിച്ച് മുന്നറിയിപ്പ് നൽകുവാനുമുള്ള ഉത്തരവാദിത്വത്തെക്കുറിച്ച് ബോദ്ധ്യപ്പെടുകയും ചെയ്യട്ടെ. അവിടെ "സുവിശേഷത്തിന്റെ ആനന്ദം" സർവ്വജനത്തിനും ലഭ്യമാകുന്ന വേദികളായി ഇടവകകൂട്ടായ്മകളും സഭയും പരിണമിക്കുന്നു

ആനുകാലികം

# നീ നന്നാകുന്നത് എനിക്കു സഹിക്കാനാവുന്നില്ല..

ബോബി ഏബ്രഹാം




വീടു വയ്ക്കാൻ ശരാശരി മലയാളിക്ക് അവകാശമുണ്ടായത് എന്നു മുതലാണ്? വിദ്യാഭ്യാസം ചെയ്യാൻ അവകാശമുണ്ടായത് എന്നു മുതലാണ്? മാറു മറയ്ക്കാൻ മലയാളക്കരയിലെ എല്ലാ സ്ത്രീകൾക്കും സ്വാതന്ത്ര്യമുണ്ടായതെന്നു മുതലാണ്? ചികിൽസ മലയാളിക്ക് പ്രാപ്യമായത് എന്നു മുതലാണ്? ഏതുവഴിയിലൂടെയും സഞ്ചരിക്കാനുള്ള സ്വാതന്ത്ര്യം മലയാളിക്കുണ്ടായതെന്നു മുതലാണ്? ചോദിക്കാനേറെയുണ്ട്. ഉത്തരങ്ങളൊക്കെ പരിശോധിച്ചാൽ ഏതാനും ആണ്ടുകളുടെ ചരിത്രമേ നമുക്കു പറയാനുണ്ടാവൂ. നല്ല ഭവനങ്ങളിൽ നല്ല വേഷം ധരിച്ച് ജീവിക്കുമ്പോൾ പക്ഷേ നമ്മൾ അറിയാതെ പറഞ്ഞു പോകുന്നു ലോകത്തുനിന്ന് നന്മയുടെ ഉറവ് വറ്റിപ്പോകുന്നു.. ലോകം കൂടുതൽ മോശമാകുന്നു.. സത്യമോ ഈ പരിദേവനം. നമ്മൾ ഉള്ളിലേക്കൊന്നു തിരിഞ്ഞു നോക്കുകയും ഉത്തരം കണ്ടെത്താൻ ശ്രമിക്കുകയും ചെയ്യുമ്പോഴറിയാം മുഖംമൂടികൾ അഴിഞ്ഞുവീഴുന്നത്.

ചരിത്രം എന്നും കൊട്ടാരങ്ങൾക്കും കൊട്ടാരവാസികൾക്കും പിന്നാലെയായിരുന്നു. രാജാവ് അനുവദിക്കുന്ന സ്വാതന്ത്ര്യം.. രാജാവ് കൽപിച്ചുനൽകുന്ന സ്വത്തവകാശം.. രാജാവിൽ നിന്ന് അധികാരം കൈമാറി കിട്ടിയ ജന്മിമാർ.. അവരുടെ കിങ്കരന്മാർ, വ്യാപാരികൾ.. ചരിത്രം എന്നും അവരോടൊപ്പമായിരുന്നു. അതുകൊണ്ടുതന്നെ ചരിത്രത്തിന്റെ പിന്നാമ്പുറങ്ങളിൽ പോലും ജനങ്ങളുടെ ചരിത്രം എഴുതപ്പെട്ടില്ല. എങ്കിലും അറിയപ്പെട്ട ചരിത്രം പഠിച്ചുനോക്കിയാലറിയാം ശരാശരി മലയാളിക്ക് വീട് എന്ന് അറിയപ്പെടുന്ന ഒരെണ്ണം ഉണ്ടാക്കാൻ അവകാശമുണ്ടായിരുന്നില്ല. ജന്മിമാർക്ക് എട്ടുകെട്ടും പതിനാറുകെട്ടും ഇല്ലവും മനയും ഉണ്ടായിരുന്നപ്പോൾ മറ്റുള്ളവനുണ്ടായിരുന്നത് നാലുകാലോലപ്പുര മാത്രം. ജന്മി അനുവദിച്ചുകൊടുക്കുന്ന പാടവരമ്പത്തും തെങ്ങുംപുരയിടത്തിലും ഓലപ്പുര വച്ച് ജനനവും മരണവും ജീവിതവും എല്ലാം അതിലൊതുക്കപ്പെട്ട കാലം. വീട് എന്ന് പറയാൻ പോലും അവകാശമില്ല. അടിയന്റെ കുപ്പമാടം എന്നോ മറ്റോ പറയണം. ജനിച്ചതിനും മരിച്ചതിനും രേഖകളൊന്നുമില്ലാതിരുന്ന കാലം. ടൈൽസിട്ടു മിനുക്കിയ മുറികൾക്കുള്ളിലിരുന്നുകൊണ്ട് എന്നിട്ടും നമ്മൾ പറയുന്നു കേരളം വളരെ മോശമായിക്കൊണ്ടിരിക്കുന്നു.

കേരളത്തിൽ സന്ദർശനം നടത്തിയ സ്വാമി വിവേകാനന്ദൻ കേരളം ഒരു ഭ്രാന്താലയമാണെന്നു പറഞ്ഞത് 19-ാം നൂറ്റാണ്ടിന്റെ അവസാന പാദങ്ങളിലാണ്. അന്ന് കേരളത്തിന്റെ അവസ്ഥ ഭീതിപ്പെടുത്തുന്നതാണ്. തൊട്ടുകൂടാത്തവരും തീണ്ടിക്കൂടാത്തവരും ദൃഷ്ടിയിൽപെട്ടാലും ദോഷമുള്ളോരും നിറഞ്ഞുനിന്ന കാലം. തിരുവിതാംകൂറിന്റെ തെക്കൻ ഭാഗത്ത് മാറുമറയ്ക്കാൻ അവകാശമില്ലാത്ത സമുദായങ്ങൾ ഉണ്ടായിരുന്ന കാലം. പുലപ്പേടിയും മണ്ണാപ്പേടിയും നിറഞ്ഞുനിന്ന കാലം. ജനിച്ചുവീഴുന്നതും ജീവിക്കുന്നതും ജന്മിക്കുവേണ്ടി മണ്ണിൽ പണിയെടുക്കാൻ വേണ്ടിമാത്രമെന്ന് ജനം ചിന്തിച്ചിരുന്ന കാലം. എന്തിനെന്നറിയാതെ കൊലമരത്തിൽ ഏറിയിരുന്ന കാലം. പട്ടിണി കൊണ്ടു പൊറുതിമുട്ടുമ്പോൾ ഒരു കിഴങ്ങെങ്ങാനും മോഷ്ടിച്ചാൽ രാജകിങ്കരന്മാരുടെ അടി കൊണ്ടും കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ടും കഴിഞ്ഞ കാലം. അവരുടെ പിന്മുറക്കാർ പോലും ജീവിത സൗകര്യങ്ങളാകുമ്പോൾ അറിയാതെ പറഞ്ഞുപോകുന്നു.. നന്മയുടെ ഉറവുകൾ വറ്റിയിരിക്കുന്നു.. കേരളം വളരെ മോശമായി.

ഉയർന്ന സമുദായക്കാർ നടന്നു പോകുന്ന വഴിയിൽ കീഴ്ജാതിക്കാരൻ നിന്നുകൂടാ. ഓഹോയ് വിളിച്ച് മാറിപ്പോ എന്നു പറഞ്ഞ് മുന്നിൽ പോകുന്ന കിങ്കരന്മാർ.. കീഴ്ജാതിക്കാരനെ കണ്ടാലുടൻ കുളിക്കണം. കീഴ്ജാതിക്കാരന് നടക്കാൻ പ്രത്യേക വഴികൾ. രാജവീഥി അവനുള്ളതല്ല. ചില വഴികൾ എല്ലാവർക്കുമായി തുറന്നുകിട്ടാൻ നടത്തേണ്ടിവന്ന സമരം ഇന്ന് ചരിത്രപാഠമാണ്. ലോകം പുതുപുത്തൻ ആശയങ്ങളുമായി മുന്നേറിയ

പ്പോൾ ഇടുങ്ങിയ വഴിത്താരകളിൽ ഇടുങ്ങിയ ചിന്താഗതികളുമായി കേരളം ചുരുങ്ങിപ്പോയി. അതിൽ നിന്നു പുതിയ വഴികൾ വെട്ടിത്തുറന്ന് പാഞ്ഞുപോയ മലയാളി ഇന്ന് ആ രാജവീഥികളിലൂടെ പാഞ്ഞുപോകുമ്പോൾ അറിയാതെ പറഞ്ഞുപോകുന്നു.. നന്മയുടെ ഉറവുകൾ വറ്റിയിരിക്കുന്നു.. കേരളം വളരെ മോശമായി.

നന്മയുടെ ഉറവ വറ്റിയിരിക്കുന്നുവെന്നും ലോകം നാൾക്കുനാൾ മോശമായി വരുന്നുവെന്നും ഉള്ള പരിദേവനമാണെവിടെയും. ശരിക്കും നമ്മൾ ജീവിക്കുന്ന ഈ ലോകം അത്രയേറെ മോശമാണോ? മുമ്പുള്ളതിനേക്കാൾ ഈ ലോകം മോശമായോ അതോ നന്നായോ? എവിടെയാണ് പിഴച്ചിരിക്കുന്നത്. നമ്മുടെ വിധിയെഴുത്തിലാണോ കുഴപ്പം.

ലോകം മോശമായിരിക്കുന്നു എന്ന പരിദേവനം എപ്പോഴും ഉയരുക ഉയർന്ന സാമ്പത്തിക, സാമൂഹിക നിലവാരത്തിലുള്ളവരിൽ നിന്നാണെന്നു കാണാം. അതിനു പല കാരണങ്ങളുണ്ട്. നമ്മളുടേതെന്നു മാത്രം നമ്മൾ ധരിച്ചിരുന്ന പല അവകാശങ്ങളും ഇപ്പോൾ എല്ലാവർക്കും പ്രാപ്യമാവുകയും പല കാര്യങ്ങളും സ്വയം ചെയ്യേണ്ടിവരികയും ചെയ്യുന്ന അവസ്ഥയിൽ എല്ലാവരും പറഞ്ഞുതുടങ്ങുന്നു ലോകം മോശമായിക്കൊണ്ടിരിക്കുന്നു. നമ്മുടെ കവികളിലും സാഹിത്യകാരന്മാരിലും ഏറെയും പഴയ ഫ്യൂഡൽ കാലഘട്ടത്തിന്റെ പിന്മുറക്കാരാണ്. ആ മടമ്പിത്തരത്തിന്റെ സൗഭാഗ്യങ്ങളിൽ അഭിരമിക്കുന്നവർ. ഏക്കർ കണക്കിനു പാടങ്ങളും പറമ്പുകളും അതിൽ പണിയെടുക്കാൻ പണിക്കാരും ഉള്ളവർ.., തോർത്ത് അരയിൽ ചുറ്റി കാഴ്ച അർപ്പിക്കാൻ വളഞ്ഞു കുത്തിനിൽക്കുന്നവരെ സ്വപ്നം കാണുന്നവർ.

നഷ്ടമായ പഴയ സൗഭാഗ്യങ്ങളുടെ കുഴലൂത്താണ് അടുത്ത കാലത്തായി കവിതയിലും മറ്റും കാണപ്പെടുന്നത്. നഷ്ടപ്പെട്ട എട്ടുകെട്ടിനെയും ഇല്ലങ്ങളെയും പറ്റിയുള്ള വിലാപങ്ങൾ. ചെറുമന്റെ ചാളയെപ്പറ്റി എവിടെയും കാണില്ല. ചെറുമന് സൗഭാഗ്യങ്ങൾ നഷ്ടമാവുകയാണോ ലഭ്യമാവുകയാണോ ഉണ്ടായത്. പക്ഷേ ചെറുമന്റെ ശബ്ദത്തിന് ഇന്നും വിലയില്ലാതാവുന്നു.

പകലും രാത്രിയും മുഴുവൻ പണിയെടുത്താലും അഷ്ടിക്കുള്ളതു കിട്ടാതിരുന്ന അടിയാളന്മാരുടെ പിന്മുറക്കാർ ഇന്ന് പണിക്കൂലി എണ്ണിവാങ്ങാൻ പ്രാപ്തിയുള്ളവരായിരിക്കുന്നു. സംഘടിതമായി നിന്ന് ശമ്പളം കൂട്ടി വാങ്ങിക്കുകയും പോരാഞ്ഞ് കിമ്പളം വാങ്ങുകയും ചെയ്യുന്നവർ അപ്പോൾ പറയുന്നു - ഒരു പണിയും ചെയ്യിക്കാൻ വയ്യാതായിരിക്കുന്നു. പണിക്കൂലി താങ്ങാനാവുന്നില്ല. കേരളം വളരെ മോശമായിക്കൊണ്ടിരിക്കുന്നു..

ചില സമൂഹങ്ങൾ വല്ലാതങ്ങു വളർന്നുപോയെന്ന് പറയുന്നവർ പലരും പിതാമഹന്മാർ വെട്ടിപ്പിടിച്ച വസ്തുവകകൾ വിറ്റുതിന്നു മുടിച്ചവർ മാത്രമാണെന്നു കാണാം. അധ്വാനിക്കാൻ മടികാണിച്ചവർ അധ്വാനശേഷിയുള്ളവനെ നോക്കി കൊഞ്ഞനംകുത്തിപ്പറയുന്നു. അവനൊക്കെ വല്ലാതങ്ങു വളർന്നുപോയിരിക്കുന്നു. കടൽ കടന്നുപോയാൽ ഫലം നാശം എന്നു പറഞ്ഞ് വീടിന്റെ കോലായിൽ കുന്തിച്ചിരുന്നവനെ ഒന്നിനും കൊള്ളാതായപ്പോൾ റിസ്ക് എടുത്തവൻ വിജയിയായി. കടലിനെയും ആകാശങ്ങളെയും ഭയക്കാതെ പോയവനെ നോക്കി മടിയൻ പറയുന്നു അവനൊക്കെ അഹങ്കാരികളാ.. സ്വയം കുഴിച്ച കുഴിക്കുള്ളിൽ ഒതുക്കപ്പെടുന്നവൻ രോഷത്തോടെ പറയുന്നു കേരളം വല്ലാതെ മോശമായിപ്പോയി. നന്മയുടെ ഉറവകൾ വറ്റിപ്പോയിരിക്കുന്നു. സത്യം എവിടെയാണ്? ലോകം അത്രയേറെ മോശമായോ? കേരളം അത്രയേറെ മോശമായോ? ശരിയാണ്, പ്രകൃതി ചൂഷണം വർധിച്ചിട്ടുണ്ട്. അതിനെതിരെ കൂട്ടായി പോരാടേണ്ടത് ആവശ്യമാണ്. പക്ഷേ എന്റെ സുഖസൗകര്യങ്ങൾക്കാവാം. പക്ഷേ നീയത് എടുക്കുന്നത് സഹിക്കാനാവില്ല എന്ന നിലപാടാണ് പ്രശ്നം.

എനിക്ക് ഉയർന്ന വിദ്യാഭ്യാസം ആവാം.. പക്ഷേ നിനക്കത് പാടില്ല.. എനിക്ക് നല്ല വീടാവാം പക്ഷേ നിനക്കത് പാടില്ല.. എനിക്ക് നല്ല കാറ് വാങ്ങാം പക്ഷേ നീയത് ചെയ്യരുത്.. എനിക്ക് മേലനങ്ങാൻ വയ്യ പക്ഷേ നീയത് ചെയ്യണം.. എനിക്ക് നല്ല വസ്ത്രങ്ങൾ ധരിച്ചേ പറ്റൂ.. പക്ഷേ നീയത് ചെയ്യരുത്.. എനിക്ക് നല്ല കലാവിരുന്നുകൾ ആസ്വദിക്കണം.. പക്ഷേ നീയത് ചെയ്യരുത്.. എനിക്ക് അധികാരമെല്ലാം വേണം.. എന്നാൽ അത് കയ്യാളാൻ നീ ശ്രമിക്കരുത്.. ഈ അരുതുകൾക്കെല്ലാം നീ വഴങ്ങിയാൽ ഈ ലോകം നല്ലത്. അല്ലെങ്കിൽ ഞാൻ പറയും നന്മയുടെ ഉറവുകൾ വറ്റിപ്പോയിരിക്കുന്നു.. ലോകം വളരെ മോശമായിരിക്കുന്നു.. കേരളം അതിലേറെ മോശമായിരിക്കുന്നു..





കുടുംബ സദസ്സ്

# സ്നേഹത്തണൽ

ബിജു ഡാനിയേൽ

മെച്ചമായി ജീവിക്കാനുള്ള ആഗ്രഹം എല്ലാ മനുഷ്യരിലുമുണ്ടാകാം. തനിക്കുള്ളത് ഉപയോഗിച്ച് മെച്ചമായി ജിവിക്കുന്നവരുണ്ട്. തനിക്കില്ലാത്തതു ന്യായമായി നേടിയെടുത്ത് മെച്ചമായി ജീവിക്കുവാൻ ശ്രമിക്കുന്നവരുണ്ട്. മറ്റുള്ളവർക്ക് അർഹതപ്പെട്ടത് കവർന്നെടുത്ത് മെച്ചമായി ജീവിക്കുവാൻ അത്യധ്വാനം ചെയ്യുന്നവരുമുണ്ട്. ഇവരിൽ ആദ്യത്തെ കൂട്ടരെക്കുറിച്ച് ആർക്കും പരാതി ഉണ്ടാവില്ല. രണ്ടാമത്തെ കൂട്ടരെക്കുറിച്ച് മതിപ്പു തോന്നുകയും ചെയ്യും. എങ്കിലും ഇവരെക്കുറിച്ച് ദോഷൈകദൃക്കുകൾക്ക് അസൂയപ്പെടാം. അവരുടെ ഉയർച്ചയുടെയും വളർച്ചയുടെയും ശ്രേയസ്സിന്റെയും വഴികളിൽ തടസ്സങ്ങളും പ്രതിബന്ധങ്ങളും പ്രതിസന്ധികളും നൽകാനും കഴിയും. എന്നാൽ മൂന്നാമത്തെ കൂട്ടരെക്കുറിച്ചാകട്ടെ ആർക്കും വലിയ മതിപ്പൊന്നും ഉണ്ടാവാനിടയില്ല. പരസ്യമായി എതിർത്ത് മുഷിവു നേടാൻ ശ്രമിക്കുന്നില്ലെന്നു മാത്രം.

ഞാൻ സ്വയം സൃഷ്ടിയായി എല്ലാം സ്വന്തമായി നേടി എന്നു ചിന്തിക്കുന്ന മനുഷ്യരുടെ കൂട്ടമായി ഈ സമൂഹത്തിലെ ഭൂരിഭാഗം മനുഷ്യരുടെയും വിചാര വികശങ്ങൾ രൂപപ്പെട്ടിരിക്കുന്നു എന്നതാണ് ഈ കാലഘട്ടത്തിലെ ഏറ്റവും വലിയ ദുർഭഗത. കഴിവായാലും അറിവായാലും സമ്പത്തായാലും ഉള്ളത് ഉള്ളതുപോലെയും മെച്ചപ്പെടുത്തിയും കഴിയുന്നതാണ് എപ്പോഴും നല്ലത്. ഇവയൊന്നും ഇല്ലാത്തവരുടെ, ഉണ്ടന്നുള്ള നടിക്കലുകളും പ്രകടന ത്വരയുമാണ് അപഹാസ്യതകൾ ഉളവാക്കുന്നത്.

ഏശയ്യയുടെ പ്രവചന ഗ്രന്ഥം 1:4 ൽ ഇപ്രകാരം കാണാം. തിന്മ നിറഞ്ഞ രാജ്യം, അനീതിയുടെ ഭാരം വഹിക്കുന്ന ജനം, ദുഷ്ക്കർമ്മികളുടെ സന്തതി, ദുർമാർഗ്ഗികളായ മക്കൾ, അന്ധർ കർത്താവിനെ പരിത്യജിക്കുകയും ഇസ്രായേലിന്റെ പരിശുദ്ധനെ നിന്ദിക്കുകയും ചെയ്തു. അവർ എന്നിൽ നിന്നു തീർത്തും അകന്നു പോയി. കാമുകിയുടെ കുഞ്ഞിനെയും അമ്മയെയും കൊലപ്പെടുത്തി സുഖമായി ജിവിക്കാൻ ശ്രമിച്ചത് സോഫ്റ്റ്വെയർ എഞ്ചിനിയറാണ്. അവിഹിത ബന്ധങ്ങളിൽ ഏർപ്പെടുന്നവർ തങ്ങളുടെ തായ ബന്ധങ്ങൾ നിലനിർത്താനായി യഥാർത്ഥ പങ്കാളികളെ വകവരുത്തുന്ന വാർത്തകൾ ഇന്നു സർവ്വസാധാരണമായി മാറിക്കൊണ്ടിരിക്കുന്നു. സ്വന്തമാക്കാൻ ആഗ്രഹിച്ച സഹപ്രവർത്തകയെ മറ്റൊരാൾ വിവാഹം കഴിക്കുന്നത് തടയാൻ അവളെ ട്രയിൻ യാത്രയുടെ ഇടയിൽ പൂഴിയിൽ തള്ളിയിട്ടുകൊന്ന ഗവേഷണ പടുവിനെ കേരളത്തിനു മറക്കാറായിട്ടില്ലല്ലോ. വിദ്യ ജ്ഞാനസമ്പാദനം എന്നതിലുപരി അഭ്യാസം മാത്രമായി മാറിയിരിക്കുകയാണോ ?

സ്നേഹത്തിന്റെയും പങ്കുവയ്ക്കലിന്റെയും ത്യാഗത്തിന്റെയും സഹിഷ്ണുതയുടെയുമൊക്കെ ഇടമായ കുടുംബജീവിതത്തിലേക്ക് വെറുപ്പിലൂടെയും കവർച്ചയിലൂടെയും പകപോക്കലിലൂടെയും അക്രമികൊലപാതകങ്ങളിലൂടെയും കടന്നു വരുന്നത് വിപരീത ഫലങ്ങളല്ലേ ഉളവാക്കുകയുള്ളു. കൂടെ നടന്നവനെയും വിശ്വസിക്കുന്നവനെയും കൂട്ടിച്ചേർക്കപ്പെട്ടവനെയും കൂടാതെ നൊന്തുപെറ്റ കുഞ്ഞുങ്ങളെയും പെറ്റു വളർത്തിയ മാതാപിതാക്കളെയുമൊക്കെ സ്വന്ത സുഖത്തിനായി കൊന്നുതള്ളുന്ന സുഖാന്വേഷകർക്ക് യഥാർത്ഥ സുഖവും തൃപ്തിയും സന്തോഷവും ലഭിക്കുമെന്നു ചിന്തിക്കുന്നത് തന്നെ മഠയത്തരമല്ലേ? നിയമത്തിന്റെ ശിക്ഷകൾ വേറെയും അതുപോലും ചിന്തിക്കാനുള്ള വിവേകം നഷ്ടമായ തലമുറയായി ഇന്നു രൂപപ്പെട്ടു വരുന്നത്. റോമർ 1: 21:22 പറയുന്നു അവരുടെ യുക്തി വിചാരങ്ങൾ നിഷ്ഫലമായിത്തീരുകയും വിവേക രഹിതമായ ഹൃദയം അന്ധകാരത്തിലാണ്ട് പോവുകയും ചെയ്തു. ജ്ഞാനികളെന്ന് അവകാശപ്പെട്ടുകൊണ്ട് അവർ ഭോഷൻമാരായിത്തീർന്നു.

കുറ്റം ചെയ്തവരെ വീണ്ടും കുറ്റക്കാരാക്കി വിചാരണ നടത്താനല്ല ഇതെഴുതിയത്. ഇന്നത്തെ യാഥാർത്ഥ്യങ്ങളെഒന്ന് അയവിറക്കിയെന്നു മാത്രം. ഈ തെറ്റുകൾ പറ്റിയവരുടെയെല്ലാം ജീവിത പശ്ചാത്തലങ്ങളിലേക്കും കുടുംബ പശ്ചാത്തലങ്ങളിലേക്കും കടന്നുചെന്നാൽ അവിടെയൊക്കെയും എന്തെങ്കിലുമൊക്കെ അപശ്രുതികളോ പൊരുത്തകേടുകളോ വൻവീഴ്ചകളോ കാണാനാകും എന്നതാണ് പരമാർത്ഥം. ഒന്നുകിൽ ഇഴപൊട്ടിയ കുടുംബജീവിതം അല്ലെങ്കിൽ വഴി തെറ്റിയ ദാമ്പത്യം അതു മല്ലെങ്കിൽ പൊരുത്തപ്പെടാനാകാത്ത ജീവിത പശ്ചാത്തലം. അവരെപ്പോഴും അങ്ങനെയല്ലെയെന്നു സാമാന്യ വൽക്കരിക്കാൻ എളുപ്പമാണ്. അതിലും ശരിയായിട്ടുള്ള വിലയിരുത്തൽ അതങ്ങനെ ആകുന്നതും അങ്ങനെതന്നെ തുടരുന്നതുമല്ലേ പ്രശ്നങ്ങൾക്ക് കാരണമാകുന്നത്.

മാതാപിതാക്കൻമാർ തമ്മിൽ കുടുംബത്തിൽ അസ്വാസ്ഥ്യങ്ങൾ ഉണ്ടാകാം. ഉയർന്ന വിദ്യാഭ്യാസവും

മെച്ചമായ ജോലിയുമൊക്കെയുള്ള ദമ്പതികളുടെയിടയിൽ ഇതിനുള്ള സാധ്യതകൾ ഏറിവരികയും ചെയ്യും. പഴയകാലത്തെ അനുസരണയും വിധേയത്വവും തിരുവായ്ക്ക് എതിർവായില്ലാത്ത പെരുമാറ്റ ശൈലിയുമൊന്നും എവിടെയും പ്രതീക്ഷിക്കാനുമാവില്ല. സ്വതന്ത്രമായ അഭിപ്രായ പ്രകടനവും, വ്യക്തിത്വ സവിശേഷതകളുടെ അതിപ്രസരവും സ്വയനില്പ്പിന്റെ ഉറപ്പുമൊക്കെ ഉരസലുകൾക്ക് കാരണമാകാവുന്നവയുമാണ്. ഇവിടെ പരസ്പരമുള്ള മനസ്സിലാക്കലുകളും വിട്ടുവീഴ്ചകളും കൂടിയേ തീരൂ. മനസ്സിലാക്കാനും വിട്ടുവീഴ്ച ചെയ്യാനും സ്വയം തിരുത്താനും അറിയില്ലെങ്കിൽ അതു പഠിക്കുകയും അതിനു കഴിയില്ലെങ്കിൽ അതു പരിശീലിക്കുകയും മാത്രമാണ് ഏക പോംവഴി.

ക്രിസ്തുവിന്റെ പ്രതിപുരുഷനായ വൈദികൻ മദ്ധ്യസ്ഥനായി നിന്നുകൊണ്ട് ദമ്പതികളെ ബലിയർപ്പകരായി കുടുംബജീവിതമാകുന്ന ബലിപീഠത്തിലെ പുരോഹിതരായി നിയമിച്ചാക്കിയിരിക്കുന്നത് ജീവിതകാലം മുഴുവൻ ഒരുമിച്ചായിരിക്കുവാനും, മക്കൾക്കും വരും തലമുറകൾക്കും സമൂഹത്തിനും സാക്ഷ്യമാകാനുമാണെന്ന വസ്തുത എപ്പോഴും ഓർത്തിരിക്കേണ്ടതാണ്. ഈ പ്രസ്ത്യാവങ്ങളൊക്കെയും പഴംപുരാണങ്ങളായും മനസിലാകാത്ത തത്വസംഹിതകളായും തള്ളിക്കളഞ്ഞുകൊണ്ട് പകുതി വേവിച്ചു തണുപ്പിച്ച ഭക്ഷണം വാങ്ങി ചൂടാക്കി കഴിക്കും. ടച്ച് സ്ക്രീനിലൂടെയും ലാപ്ടോപ്പിലൂടെയും സോഷ്യൽ നെറ്റ്വർക്ക് ബന്ധങ്ങൾ സജീവമാക്കാനും പുതിയ ചാറ്റുകൾ കണ്ടെത്താനും പരക്കം പായുമ്പോൾ ആർക്കാണ് മനസ്സിലാക്കാൻ സമയം? എല്ലാം ഒരു ആസൂത്രിത പദ്ധതി പോലെ മുന്നോട്ടു പോകുന്നു. സമയാസമയങ്ങളിൽ കണ്ടുമുട്ടിയാൽ സമയമുണ്ടങ്കിൽ ഒരു ഹായ്!! അല്ലെങ്കിൽ സമയമുള്ളവർക്ക് ഹായ് ഹായ്!! ബൈബിൾ ഇവരെക്കുറിച്ച് പറയുന്നു, "കള്ളനെ കണ്ടാൽ നീ അവനോടു കൂട്ടുചേരും. വ്യഭിചാരികളോടു നീ ചങ്ങാത്തം കൂടുന്നു" (സങ്കീ 50:18). ഇത്തരക്കാരെ ദൈവം ഓർമിപ്പിക്കുന്നു. "ദൈവത്തെ മറക്കുന്നവരേ ഓർമയിലിരിക്കട്ടെ; അല്ലെങ്കിൽ ഞാൻ നിന്നെ ചീന്തിക്കളയും. രക്ഷിക്കാൻ ആരും ഉണ്ടായിരിക്കുകയില്ല" (സങ്കീ 50:22).

കരുണ ഒഴുക്കുവാൻ കഴിവുള്ള കർത്താവാണ് എല്ലാവരെയും എന്നെയും സൃഷ്ടിച്ചതെന്ന് തിരിച്ചറിയുക. എന്റെ കുടുംബത്തിൽ ഇപ്പോൾ ഈ കുഴപ്പങ്ങളൊന്നും ഇല്ലെങ്കിലും ഞാൻ ആയിരിക്കുന്ന സമൂഹം ഈ കുഴപ്പങ്ങളുടെയെല്ലാം ആകെത്തുകയാണെന്ന് മറക്കാതിരിക്കുക. എനിക്ക് രോഗമില്ലെങ്കിലും പടർന്നുപിടിക്കുന്ന പകർച്ചവ്യാധികൾക്കുള്ള പ്രതിരോധ മരുന്നുകൾ ഞാനും സ്വീകരിക്കുന്നതുപോലെ ഇന്നിന്റെ സമാധാന വ്യവസ്ഥകളെ കൈപ്പിടിയിലൊതുക്കാൻ ശ്രമിക്കുന്ന സാമൂഹിക പാപങ്ങളെയും, ധാർമ്മിക മൂല്യച്യുതികളെയും കണ്ണുതുറന്നു തന്നെ കാണണം. അവയ്ക്കെതിരെ കർത്താവിന്റെ കരുണ ഒഴുകിയിറങ്ങാനും നമ്മുടെ കുടുംബങ്ങൾ സുരക്ഷിത സങ്കേതങ്ങളായി നിലകൊള്ളാനുമായി മുട്ടിപ്പായി പ്രാർത്ഥിക്കുകയും വേണം. പന്തക്കുസ്തായുടെ ഈ ഒരുക്കനാളുകളിൽ കുടുംബപ്രാർത്ഥനകളും ദൈവവചന വായനകളും അനുദിനം ഭവനങ്ങളിൽ നടക്കണം. എല്ലാവരും മാസത്തിലൊരിക്കലെങ്കിലും കുമ്പസാരിക്കുകയും കഴിയുമെങ്കിൽ എന്നും വിശുദ്ധ കുർബാനയിൽ പങ്കെടുക്കുകയും വേണം. കടമുള്ള ദിവസങ്ങളിൽ വിശുദ്ധ കുർബാന സ്വീകരണം നടത്തിയിരിക്കണം. വചനം പറയുന്നു, "അനർത്ഥകാലത്ത് എന്നെ വിളിച്ചപേക്ഷിക്കുക, ഞാൻ നിന്നെ മോചിപ്പിക്കും; നീ എന്നെ മഹത്വപ്പെടുത്തുകയും ചെയ്യും" (സങ്കീ 50:15).





## ഈവാനിയൻ താളുകൾ



# മാർ ഈവാനിയോസും മലങ്കര സുറിയാനികത്തോലിക്കാ സഭയുടെ വ്യക്തിത്വവും

ഫാ. ജോസഫ് വള്ളിയാട്ട്

**അറിഞ്ഞതിൽ നിന്നുള്ള മോചനം**

പുരാതന സഭകളിൽ ഏതെങ്കിലും ഒന്നുമായി ഐക്യപ്പെടണം എന്ന് മെത്രാൻ കക്ഷിയിലെ സിനഡിൽ ഉയർന്നു വന്ന അഭിപ്രായത്തിൽ നിന്ന് കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെടണം എന്ന തീരുമാന ത്തിലേക്ക് മാർ ഈവാനിയോസ് തിരുമേനി എത്തിയ തെങ്ങനെ എന്നാണ് നാം ആലോചിക്കുന്നത്. പുനരൈക്യത്തിന്റെ പ്രാഥമിക അർത്ഥം അന്നു നിലവിലുണ്ടായിരുന്ന റോമൻ കത്തോലിക്കാ സഭയു മായി ഐക്യപ്പെടുക എന്നല്ലായിരുന്നു. മറിച്ച് പോർച്ചുഗീസുകാരുടെ വരവിനു മുൻപ് നിലനിന്നിരുന്ന സഭയുടെ സാർവ്വത്രികമായ തുറവി വീണ്ടെടുക്കുക ആയിരുന്നു എന്ന് നാം കഴിഞ്ഞ ലക്കങ്ങളിൽ കണ്ടു. അപ്പോഴാണ് അത് ചരിത്രപരമായി വെറുമൊരു ഐക്യശ്രമം എന്നതിലുപരി വീണ്ടെടുക്കപ്പെടുന്ന ഐക്യം-പുനരൈക്യം ആകുന്നത്. സഭാ ചരിത്രത്തിലും ലോകസഭ തന്റെ കാലത്ത് സഞ്ചരിച്ചിരുന്ന വഴികളിലും അഗാധമായ അറിവുനേടിയിരുന്ന മാർ ഈവാനിയോസ് പിതാവിനെ സംബന്ധിച്ചിടത്തോളം കത്തോലിക്കാ സഭയുമായുള്ള കൂട്ടായ്മയിലേക്ക് പ്രവേശിക്കുക എന്നത് പുരാതനമായ സാർവ്വത്രികത വീണ്ടെടുക്കുന്നതിനുള്ള ആദ്യപടിയായിരുന്നു.

പുനരൈക്യത്തിനു മുൻപ്, 1929 ജൂണിൽ ബഥനിയുടെ നടത്തിപ്പ് സംബന്ധിച്ച് തീരുമാനങ്ങളെ ടുക്കാൻ വേണ്ടി കൂടിയ യോഗങ്ങളിൽ നടത്തിയ പ്രസംഗങ്ങളിൽ സഭയുടെ പൂർവ്വ ചരിത്രത്തെ സംബന്ധിച്ച് തന്റെ കാഴ്ചപ്പാടുകൾ തിരുമേനി സംക്ഷിപ്തമായി അവതരിപ്പിക്കുന്നുണ്ട്. ആഗോള തലത്തിൽ യാക്കോബായ സഭ ഉറവെടുത്തതിനെ സംബന്ധിച്ചും, കേരള സഭ യാക്കോബായ പാത്രിയർക്കീ സിന്റെ അധീനതയിൽ വരാനിടയായതിനെ സംബന്ധി ച്ചും നടത്തുന്ന രണ്ട് നീരീക്ഷണങ്ങളിൽ സഭാ ശരീരത്തിലെ മുറിവുകളെക്കുറിച്ചുള്ള ആഴമായ ഉൾക്കാഴ്ചയുണ്ട്.

**ദുരഭിമാന പ്രസക്തി**

ഏകസ്വഭാവ വാദം എന്ന വേദ വിപരീതം യാക്കോബായ സഭയായി വികസിപ്പിക്കുന്നതിന് വഴിതെളിച്ചത് 451 ൽ കാൽസിഡോണിൽ വച്ചു നടന്ന സുന്നഹദോസാണ്. മഹാനായ ലെയോ മാർപ്പാപ്പയുടെ ഇടപെടൽ വഴിയായി ക്രിസ്തുവിൽ മനുഷ്യ സ്വഭാവവും ദൈവസ്വഭാവവും സങ്കലനവിധേയമല്ലാതെയും, മാറ്റമില്ലാതെയും വിഭജിക്കാനും വേർതിരിക്കാനും സാധിക്കാത്ത വിധത്തിലും നിലക്കൊള്ളുന്നു എന്ന് ഈ കൗൺസിൽ വ്യക്തമായി പഠിപ്പിച്ചു. അലക്സാണ്ട്രി യായിലെ പാത്രിയർക്കാ സിംഹാസനത്തിന്റെ നേതൃത്വ ത്തിൽ ഇന്ന് പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ എന്ന് വിളിക്കപ്പെടുന്ന സഭകൾ സാർവ്വത്രിക കൂട്ടായ്മയിൽ നിന്ന് വിട്ടുപോകാൻ ഈ കൗൺസിൽ ഇടയാക്കി. ലെയോ മാർപാപ്പയുടെയും കാൽസിഡോൺ സുന്നഹ ദോസിന്റെയും പ്രബോധനം അലക്സാണ്ട്രിയായിലെ വിശുദ്ധ സിറിൽ പഠിപ്പിച്ച ക്രിസ്തുദർശനത്തി നെതിരാണെന്ന തെറ്റിധാരണയിൽ നിന്നാണ് ഈ വേർപിരിയൽ സംഭവിച്ചത്. എഫേസോസിൽ നടന്ന 431 ലെ സുനഹദോസിനു ശേഷം വിശുദ്ധ സിറിൽ തന്നെ 433 ൽ കൂടുതൽ വിശാലമായ ഒരു ക്രിസ്തുദർശനഭാഷ ആവശ്യമാണെന്ന് കണ്ട് അന്തോക്യായിലെപാത്രിയർക്കീ സായിരുന്ന ജോണിനോട് ചേർന്ന് ഒരു ഉടമ്പടി ഒപ്പുവച്ചിരുന്നു. ആ ഉടമ്പടിയുമായി പൂർണ്ണമായും യോജിക്കുന്ന ക്രിസ്തുദർശന ഭാഷ്യമായിരുന്നു കാൽസിഡോൺ സുനഹദോസിന്റേത്. ഇതു മനസ്സിലാ ക്കാതെ വിശുദ്ധ സിറിലിന്റെ ഓർമ്മയെ മുൻ നിർത്തി ചില ഏകപക്ഷീയമായ വ്യാഖ്യാനങ്ങൾക്ക് മുൻതൂക്കം

കൊടുക്കാനുള്ള ശ്രമമാണ് വിഭജനങ്ങളിൽ എത്തിച്ചത്.

ബഥനിയോഗത്തിലെ ഒന്നാം പ്രസംഗത്തിൽ മാർ ഈവാനിയോസ് പിതാവ് പറയുന്നത് ന്യൂനപക്ഷ ക്കാരായ ചിലരുടെ അഭിപ്രായത്തിന് പ്രാബല്യ മുണ്ടാകാത്തതിനാൽ ഉണ്ടായ ദുരഭിമാന പ്രസക്തിയാണ് ആ പിളർപ്പിന് കാരണമെന്ന് പ്രാചീന ചരിത്രഗ്രന്ഥങ്ങൾ ഒന്നൊഴിയാതെ സാക്ഷിക്കുന്നു എന്നാണ്. (വിശ്വാസധോരണി, 116) ഏക സ്വഭാവവാദം ഒരു വേദവിപരീതമാണെന്ന് അംഗീകരിച്ചുകൊണ്ടു തന്നെ അതിന്റെ പശ്ചാത്തലത്തിലുണ്ടായ ചില ഭാഷാ പ്രയോഗങ്ങളിൽ മുറുകെപ്പിടിക്കുകയായിരുന്നു പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ എന്ന കാര്യത്തിൽ തർക്കമൊന്നും ആധുനിക ചരിത്രക്കാരൻ മാർക്ക് ഇല്ല. കാൽസിഡോണിൽ ഉണ്ടായ വിഭജനം ദൈവശാസ്ത്രപരമായിരുന്നില്ല എന്നും ഭാഷാപരം മാത്രമായിരുന്നുവെന്നും 1971 ൽ അന്ത്യോക്യയിലെ യാക്കോബായ പാത്രിയർക്കീസ് പരിശുദ്ധ യാക്കോബ് മൂന്നാമൻ പരിശുദ്ധ പോൾ ആറാമൻ മാർപാപ്പയോട് ചേർന്ന് ഒപ്പു വച്ച സംയുക്ത ക്രിസ്തുദർശന പ്രഖ്യാപനം ഫലത്തിൽ സമ്മതിക്കുന്നുണ്ട്. പൗരസ്ത്യ ഓർത്തഡോക്സ് ക്രിസ്തുദർശന ധാരകളുടെ ആണിക്കല്ലായിരുന്ന കോപ്റ്റിക് സഭ 1974 ൽ റോമൻ കത്തോലിക്കാ ദൈവശാസ്ത്രജ്ഞരുമായുള്ള സംയുക്ത പ്രഖ്യാപനത്തിലും സ്വഭാവം എന്ന വാക്കിനെ വ്യത്യസ്തമായി മനസ്സിലാക്കിയതായിരുന്നു 451 ലെ തെറ്റിധാരണകൾക്ക് കാരണം എന്ന് വ്യക്തമായി പറയുന്നുണ്ട്. ലെയോ മാർപാപ്പ ഉപയോഗിച്ച വാക്കുകളിൽ ചിലതു തന്നെ സത്യ വിശ്വാസത്തെ വിവരിക്കാൻ ആ സംയുക്ത പ്രഖ്യാപനം ഉപയോഗി ക്കുന്നുണ്ട് എന്ന് കാണാം. ഈ അന്വേഷണങ്ങളുടെ സ്വാഭാവിക പരിണതിയായിരുന്നു 1984 ൽ പരിശുദ്ധ സക്കാ പ്രഥമൻ പാത്രിയർക്കീസും പരിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പയും ചേർന്ന് കൂദാശപരമായ കാര്യങ്ങളിൽ വരെ പരസ്പര സഹകരണം ഉറപ്പാക്കി നടത്തിയ സംയുക്ത വിജ്ഞാപനം. Having the same conception of christ, we confess also the same conceptoin of his mystery എന്നാണ് 451 ലെ കുഴപ്പങ്ങൾക്ക് കാരണമായ ക്രിസ്തുദർശനവിഷയങ്ങളെപ്പറ്റി ഈ വിജ്ഞാപനം പറയുന്നത്.

കാൽസിഡോൺ സുന്നഹദോസിനെ വിലയിരുത്തു ന്നതിൽ മാർ ഈവാനിയോസ് കാലത്തിനു മുന്നേ നടക്കുകയായിരുന്നു എന്ന് സമ്മതിച്ചേ പറ്റു. ഈ വിലയിരുത്തൽ പുനരൈക്യശ്രമത്തിനാമുഖമായി പെട്ടെന്ന് കണ്ടെത്തിയ ഒന്നല്ല. 1925 ൽ മെത്രാനായി അഭിഷേകം ചെയ്യപ്പെടുമ്പോൾ യാക്കോബായ മെത്രാൻമാർ പരമ്പരാഗതമായി എഴുതി നൽകിയിരുന്ന ശൽമൂസോയിൽ ലെയോ മാർപാപ്പയും കാൽസിഡോൺ സുന്നഹദോസിനെയും ശപിക്കുന്ന വാചകം ഉണ്ടായി രുന്നു. പാത്രിയർക്കാ സിംഹാസനവുമായി ബന്ധമില്ലാ തിരുന്ന ആ കാലത്ത് ശൽമൂസാ എഴുതി നല്കാൻ വിസമ്മതിച്ചതു മാത്രമല്ല ലെയോമാർപാപ്പയെ ശപിക്കുന്ന വാക്കുകൾ ഉച്ചരിക്കുകയില്ല എന്ന് മാർ ഈവാനിയോസ് തന്നെ അഭിഷേകം ചെയ്തിരുന്ന മേല്പ്പട്ടക്കാരെ അറിയിക്കുകയും ചെയ്തിരുന്നു (വിശ്വാസ ധോരണി, 100) എന്നത് ശ്രദ്ധേയമാണ്.

**അവാസ്തവമായ കിംവദന്തികൾ**

കേരളത്തിലെ പുത്തൻകൂർ സമുദായത്തിന്റെ ആരംഭം ചരിത്ര പരമായ നുണകളിലാണെന്നുള്ളത് പ്രസിദ്ധമാണ്. അക്കാലത്ത് പതിനേഴാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ, ഇവിടെ സുറിയാനിക്കാരുടെ മേൽ ആധിപത്യം പുലർത്താൻ ലത്തീൻ സഭാംഗങ്ങളായ ചില സഭാ മേലധികാരികളും പോർച്ചുഗീസുകാരും ശ്രമിച്ചിരുന്നു. അതിൽ മനസ്സുമടുത്ത സമുദായനേതാക്കൻമാർ സുറിയാനിക്കാരായ മേല്പ്പട്ടക്കാരെ ലഭിക്കുന്നതിന് ശ്രമിക്കുന്നതിനിടെയാണ് കോപ്റ്റിക് പശ്ചാത്തലമുള്ള സുറിയാനിക്കാരനായ അഹത്തള്ള എന്ന മെത്രാനെ മൈലാപ്പൂരിൽ വച്ച് ചില സുറിയാനിക്കാർ കണ്ടു മുട്ടുന്നത്. സുറിയാനിക്കാരെ അന്വേഷിച്ച് പുറപ്പെട്ട തന്നെ പോർച്ചുഗീസുകാർ തടവിലാക്കിയിരിക്കുക യാണെന്ന് അഹത്തള്ള അവരെ അറിയിച്ചു. അഹത്തള്ളായെ വിട്ടു കിട്ടുന്നതിനായി സുറിയാനിക്കാർ ശ്രമിക്കുന്നതിനിടെ ഗോവായിലേക്ക് കൊണ്ടുപോകുന്ന വഴിയിൽ അഹത്തള്ളായെ പോർച്ചുഗീസുകാർ കൊച്ചി പരിസരത്തെത്തിച്ചു. തുറമുഖത്ത് സംഘർഷമായപ്പോൾ കപ്പൽ കരയിലടുപ്പിക്കാതെ ഗോവായിലേക്ക് പോയി. അഹത്തള്ളായെ പോർച്ചുഗീസുകാർ കടലിൽ മുക്കിക്കൊന്നു എന്ന് ഒരു കിംവദന്തി നാട്ടിൽ പരന്നു. ഈ കിംവദന്തിയാണ് സുറിയാനിക്കരുടെ പ്രതിനിധികൾ 1653 ജനുവരി മൂന്നിന് മട്ടാഞ്ചേരിയിൽ വച്ചു നടത്തിയ കൂനൻ കുരിശു സത്യത്തിനാധാരം. യാക്കോബായ പക്ഷത്തുള്ള ചരിത്രക്കാരൻമാർ മടിച്ചുമടിച്ചാണെങ്കിലും ഇക്കാര്യം വെറും കിംവദന്തി ആണെന്നും അഹത്തള്ള അന്ത്യോക്യാപാത്രിയർക്കിസിന്റെ പ്രതിനിധി ആയിരുന്നു എന്ന് തങ്ങൾക്ക് നിശ്ചയമില്ലന്ന കാര്യവും ഇന്ന് സമ്മതിക്കുന്നുണ്ട്. 17-ാം നൂറ്റാണ്ടുവരെ വമ്പിച്ച ഒരു തറവാടിയായി വികസിച്ചു വന്ന സുറിയാനി സഭയിൽ വിഭജനങ്ങൾ ഉണ്ടായത് അവാസ്തവമായ ചില കിംവദന്തികൾ വഴിയാണെന്ന് (വിശ്വാസധോരണി 117) മാർ ഈവാനിയോസ് തിരുമേനി ബഥനിയോഗത്തിലെ പ്രസംഗതത്തിൽ പറയുന്നത് ഇക്കാര്യം സൂചിപ്പിക്കാ നാണ്.

പൊതുകൂട്ടായ്മയിൽ നിന്ന് പുത്തൻകൂർ സമുദാ യത്തെ അകറ്റിക്കൊണ്ട് പോയ നുണകളുടെ ആരംഭം മാത്രമായിരുന്നു അഹത്തള്ളായെ സംബന്ധിച്ച നുണ. അക്കാലത്ത് സുറിയാനി സമുദായത്തെ നയിച്ചിരുന്ന തോമാ ആർച്ച്ഡീക്കന്റെ ഉപദേശകനായി ആഞ്ഞിലി മൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാർ എന്നൊരു വൈദികൻ ഉണ്ടായിരുന്നു. പന്ത്രണ്ട് പട്ടക്കാർ ചേർന്ന് ആർച്ച് ഡീക്കനെ മെത്രാനായി വാഴിക്കാൻ അനുവദിക്കുന്ന ഒരു കല്പന ഇട്ടിത്തൊമ്മൻ കത്തനാർ അഹത്തള്ളായുടെ പേരിൽ എഴുതിയുണ്ടാക്കി പരസ്യം ചെയ്തു. 1653 മെയ്

22 നു ആലങ്ങാട്ടുപള്ളിയിൽ വച്ച് ഇപ്രകാരം ആർച്ച്ഡീക്കൻ മാർത്തോമ്മാ ഒന്നാമനായി അഭിഷേകം ചെയ്യപ്പെട്ടു. കല്പന വ്യാജമായിരുന്നു എന്ന് ഇട്ടിത്തോമ്മൻ കത്തനാരുടെ അനന്തരവൻ വെളിപ്പെടുത്തുന്നതുവരെ മിക്കവരും ഈ പ്രവർത്തി ന്യായമാണെന്ന് വിശ്വസിച്ചിരുന്നു.

ഇവിടെയുണ്ടാ പ്രശ്നങ്ങൾ രമ്യമായി പരിഹരിക്കാൻ കർമ്മലീത്ത സന്യാസിമാരുടെ മധ്യസ്ഥതയിൽ ജോസഫ് സെബാസ്ത്യാനി എന്നൊരു വൈദികനെ റോമാ സിംഹാസനം അയച്ചു. അർച്ചുഡീക്കന്റെ സ്ഥാനാരോഹണം സഭാചട്ടങ്ങൾക്ക് വിരുദ്ധമാണെന്ന് മനസ്സിലാക്കിയ സുറിയാനിക്കാരിൽ മിക്കവരും സെബസ്ത്യാനിയുടെ മധ്യസ്ഥതയിൽ ലത്തീൻ സഭയുമായി രമ്യപ്പെട്ടു. ഈശോസഭക്കാരുടെ നേതൃത്വം അംഗീകരിക്കുന്നതിലായിരുന്നു അവർക്ക് വൈഷമ്യം. തങ്ങളുടെ പക്ഷത്തിന്റെ നിലനില്പ് അപകടത്തിലാണെന്ന് കണ്ട ഇട്ടിത്തോമ്മൻ കത്തനാർ പഴയതിലും വലിയൊരു നാടകത്തിനു രൂപം കൊടുത്തു. കുരുമുളക് കച്ചവടത്തിനായി കൊച്ചിയിലെത്തിരുന്ന സ്റ്റീഫൻ എന്നു പേരായ ഒരു വിദേശിയെ അലക്സാണ്ടർ ഏഴാമൻ മാർപാപ്പയുടെ സഹോദരനായി വേഷം കെട്ടിച്ച്, ആർച്ച്ഡീക്കനെ മെത്രാപ്പോലീത്തയായി അംഗീകരിക്കുന്നതിലേക്ക് മാർപാപ്പയുടെ കത്തും കൊടുത്തു വേഷം കെട്ടിച്ചിറക്കി. മലങ്കര സഭയുടെ കുഴൽക്കണ്ണാടി എന്ന ഗ്രന്ഥത്തിൽ ഭാഗ്യസ്മരണാർഹരായ ചേപ്പാട്ട് ഫീലിപ്പോസ് റമ്പാനും പുലിക്കോട്ട് ജോസഫ് റമ്പാനും ഈ നാടകം നാടകീയമായിത്തന്നെ വിവരിക്കുന്നുണ്ട്. (കുഴൽക്കണ്ണാടി 1930 എഡിഷൻ, 150-153).

ജനത്തിൽ ഒരു ഭാഗം വീണ്ടും വഞ്ചിക്കപ്പെട്ടു. നുണകൾ പിൽക്കാലത്ത് വെളിപ്പെട്ടപ്പോഴേക്കും പഴയക്കൂർ എന്ന് ചേരുചൊല്ലി വേർപിരിഞ്ഞ സ്വസഹോദരൻമാരുമായി ഒരുമിച്ചു ചേരുക അസാധ്യമായിരുന്നു. കർമ്മലീത്താ സന്യാസികളുടെ നേതൃത്വത്തിലായ അവരുടെ സ്ഥിതിയും ശോചനീയമായിരുന്നു എന്നു പറയേണ്ടിവരും. ശരിയായ നേതൃത്വം ഇല്ലെന്നുള്ള തിരിച്ചറിവ് മാർത്തോമ്മായോടൊപ്പം വേർപിരിഞ്ഞവരുടെ നിലനിൽപ്പിനെ അപകടത്തിലാക്കി. പല രീതിയിൽ അവർ പിടിച്ചു നിൽക്കുന്നതിനു ശ്രമിച്ചു. പലരും പലവഴിയിൽ പിരിഞ്ഞു. തൊഴിയൂർ സഭയും മാർത്തോമ്മാ സഭയും രൂപം കൊണ്ടു. മാർത്തോമ്മാ നവീകരണത്തിന്റെ തുടക്കത്തിൽ പിടിച്ചു നിൽക്കാനൊരിടവും ഇല്ലാത്ത അവസരത്തിൽ ഈ സഭാ സമൂഹം യാക്കോബായ വിശ്വാസമാണ് തങ്ങളുടെ വിശ്വാസമെന്നും പാത്രിയർക്കീസ് ആണു തങ്ങളുടെ തലവനെന്നും ആദ്യമായി അഖണ്ഡിതമായി പ്രഖ്യാപിച്ചു. (1836 ലെ മാവേലിക്കര പടിയോല). ശരിയായ മതാദ്ധ്യക്ഷൻ ഇല്ലാത്ത ദുരവസ്ഥയെ മറികടക്കാനായിരുന്നു പാത്രിയർക്കീസിനെ മലങ്കര സഭ അദ്ധ്യക്ഷനായി സ്വീകരിച്ചത് എന്ന് ബഥനിയോഗത്തിലെ പ്രസംഗത്തിൽ മാർ ഈവാനിയോസ് പിതാവ് പറയുന്നതിന്റെ അർഥമിതാണ്. (വിശ്വാസധോരണി 117).

ഇങ്ങനെ ദുരഭിമാനത്തിന്റെയും കിംവദന്തികളുടെയും നുണകളുടെയും ഒക്കെ ഫലമായി രൂപം കൊണ്ട ഒരു വിഭജിത വിഭാഗത്തിനു പുറത്ത്, ക്രിസ്തുവിന്റെ സഭയുടെ ഒരു സാർവ്വത്രിക കൂട്ടായ്മ നിലവിലുണ്ടെന്നും അതിന്റെ പമാദ്ധ്യക്ഷൻ റോമിലെ മാർപാപ്പയാണെന്നും ഉള്ള തിരിച്ചറിലേക്ക് മാർ ഈവാനിയോസ് നീങ്ങുകയായിരുന്നു. ഈ നീക്കത്തെ സഹായിച്ച മൂന്ന് പ്രധാന ഘടങ്ങളുണ്ട്. 1) നസ്രാണി ജാത്യൈക്യ സംഘവുമായി ബന്ധപ്പെട്ട് തിരുവിതാംകൂറിൽ പഴയക്കൂർ സമുദായവുമായി ഉണ്ടായിരുന്ന ആഴമായ സഹകരണവും ചെറുപുഷ്പമിഷൻ ലീഗ് പോലെയുള്ള കത്തോലിക്കാ സംഘടനകളുമായി സഹകരിയിക്കാൻ എം.ഡി സെമിനാരിയിൽ ലഭിച്ച അവസരവും 2) യാക്കോബായ സഭയുടെ നൈയ്യാമിക സമാഹാരമായ ഹൂദായ കാനോനും മറ്റ് കാനോൻ ഉറവിടങ്ങളും അടിസ്ഥാനമാക്കി, വട്ടശ്ശേരിൽ മാർ ദിവാന്നാസിയോസ് തിരുമേനിയുടെ നിർദ്ദേശപ്രകാരം നടത്തിയ പഠനം 3) ആംഗ്ലിക്കൻ സഭയിൽ നിന്ന് കത്തോലിക്കാസഭയിലേക്കുള്ള വലിയപാലമായി അക്കാലത്ത് വർത്തിച്ചിരുന്ന ഓക്സ്ഫോഡ് മിഷൻ മൂവ്മെന്റുമായി സെറാമ്പൂരിൽ വച്ചുണ്ടായ അടുപ്പം. ഇതു മൂന്നും നാം വിശദമായി കാണേണ്ടതുണ്ട്.



RNI Licence No. 5675/1960
Postal Reg. No. KL/TV(N)284/2012-14
Date of Publication 27-3-2014
Posting Date 28, 29 of every month
Christavakahalam Monthly May 2014
Annual Subscription Rs. 150/-
Single Copy Rs. 15/-




# സഭയുടെ കെട്ടുപണിയിൽ പങ്കാളികളാകാം

**വായിക്കുക**
**വരിക്കാരാകുക**
**പ്രചരിപ്പിക്കുക**

## ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം.

**ഏറെ പുതുമകളോടെ,**
**പുതിയ പംക്തികളോടെ**
**കെട്ടിലും മട്ടിലും ആകർഷകമായി**
**എല്ലാ കുടുംബങ്ങളിലേക്കും.**

നിങ്ങളുടെ ജീവിതത്തിലെ സുപ്രധാന നിമിഷങ്ങൾ കാഹളം വായനക്കാരുമായി പങ്കുവയ്ക്കുക.
വിവാഹം, വിവാഹവാർഷികം, ചരമവാർഷികം എന്നിവയുടെ പരസ്യങ്ങൾ
മിതമായ നിരക്കിൽ കാഹളം പ്രസിദ്ധീകരിക്കുന്നു.
*കൂടുതൽ വിവരങ്ങൾക്ക് -*
ഫാ. തോമസ് മുകളുംപുറത്ത്, സർക്കുലേഷൻ & പരസ്യവിഭാഗം 9447715695

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum - 4, Phone: 0091 471 2446116, 2443374, e-mail: stmaryspattom@gmail.com